# പ്രബന്ധകല്പലത.




സാഹിത്യപഞ്ചാനനൻ

## ക. നാരായണപിള്ള

ഏ., ബീ. എൽ., എം. എൽ. ഏ.

# പ്രബന്ധകല്പലത.

---


സാഹിത്യപഞ്ചാനനൻ

**പി. കെ. നാരായണപിള്ള**

ബി. ഏ., ബി. എൽ., എം. എൽ. ഏ.






പ്രസിദ്ധീകർത്താവ്

എസ്സ്. ജ്ഞാനസ്കന്ദയ്യർ

അനന്തരാമവർമ്മ മുദ്രാലയം, തിരുവനന്തപുരം

ഒന്നാംപതിപ്പ് കാപ്പി ൫൦൦

൧൧൦൦




വില അണ ൧൨

# അവതാരിക.

---

കേരളഭാഷയിൽ ഇപ്പോൾ വിവിധ വിഷയങ്ങളിലുള്ള സൽഗ്രന്ഥങ്ങളുടെ പട്ടിക പരിശോധിച്ചാൽ നമ്മുടെ ഭാഷ സമ്പൽസമൃദ്ധമാണെന്നു പറവാൻ വക കാണുന്നില്ല. പണ്ഡിതന്മാരായ സാഹിത്യകാരന്മാർ, ഉപന്യാസരൂപമായും വാചാപ്രസംഗമായും പ്രസംഗവേദികളിലും, ലേഖനങ്ങളായി മാസികകളിലും പത്രങ്ങളിലും, പ്രകടമാക്കുന്ന സാഹിത്യസ്വത്ത്, ശാശ്വതമായി തീരാതെ പോകുന്നു. ഇംഗ്ലീഷിൽ അഡിസ്സൺ, സ്വിഫ്റ്റ്, സ്റ്റീൽ, ലാംബ്, ഡാക്ടർ ജാൺസൺ, എന്നിങ്ങനെയുള്ള സാഹിത്യകാരന്മാർ നനാവിഷയങ്ങളെപ്പററി പത്രങ്ങളിലും പ്രസംഗങ്ങളിലും ചെയ്തിട്ടുള്ള ഖണ്ഡകൃതികളെ ശേഖരിച്ചു ഗ്രന്ഥരൂപത്തിലാക്കീട്ടുള്ളതായി നാം കാണുന്നു. വായനക്കാരുടെ ഭാഷാസരണിയേയും ജ്ഞാനധനത്തെയും സമൃദ്ധമാക്കുന്നതിനു ഈ മാതിരി പ്രസിദ്ധീകരണങ്ങൾ പര്യാപ്തമാണെന്നും നമുക്കു അനുഭവപ്പെട്ടിരിക്കുന്നു. ഗുണപ്രദമായ പ്രസ്തുത പദ്ധതിയെ അനുസരിച്ചത്രേ ഈ ഗ്രന്ഥം പ്രസാധനം ചെയ്യപ്പെട്ടിരിക്കുന്നതു്.

ബ്രഹ്മശ്രീ എസ്സ്. ജ്ഞാനസ്കന്ദയ്യർ അവർകൾ, ഈ നഗരത്തിൽ സ്ഥാപിച്ചിട്ടുള്ള 'അനന്തരാമവർമ്മ'

മുദ്രാലയത്തിന്റെ പ്രോത്സാഹനത്തിനു വിദ്വജ്ജനങ്ങളുടെസാഹായ്യ്യം ആവശ്യമാണെന്നുകണ്ടു്, സാഹിത്യപഞ്ചാനനൻ ശ്രീമാൻ പി. കെ. നാരായണപിള്ള അവർകളുടെ സഹകരണം പ്രാൎത്ഥിക്കയും, സൌജന്യ വാരിധിയായ അദ്ദേഹം അതിനു സമ്മതിക്കയും ചെയ്തിട്ടുള്ളതാകുന്നു. പ്രാരംഭമായി അദ്ധ്യാത്മരാമായണം കിളിപ്പാട്ടു് പ്രസ്തുതമുദ്രാലയത്തിലേയ്ക്കു് അദ്ദേഹം പ്രസാധനം ചെയ്തു കൊടുത്തുകൊണ്ടിരിക്കുന്നു. വിവിധവ്യാപാരവ്യഗ്രനായ അദ്ദേഹത്തിൽ നിന്നു അനായാസമായി ഒരു കാൎയ്യം സാധിക്കുന്നതു് പലപ്പോഴും പ്രയാസമായിട്ടുള്ളതാണു്. എങ്കിലും, അദ്ദേഹത്തിന്റെ പ്രകൃതിസിദ്ധമായ ആലസ്യത്തെ ഭഞ്ജിച്ചു്, ശിഷ്യസ്വാതന്ത്ര്യം ഉപയോഗിച്ചു്, ഞാൻ അദ്ദേഹത്തിന്റെ ചില ലേഖനങ്ങളും പ്രസംഗങ്ങളും അദ്ദേഹത്തിനേക്കൊണ്ടുതന്നെ പരിശോധിപ്പിച്ചു്, പരിഷ്കരിക്കേണ്ടവയെ പരിഷ്കരിച്ചു്, സാനുവാദം സമാഹരണം ചെയ്തിട്ടുള്ള പ്രബന്ധങ്ങളാണു് ഈ ഗ്രന്ഥത്തിൽ കാണുന്നതു്. ഇവയിൽ, തനിസാഹിത്യം, ചരിത്രം, ശാസ്ത്രം, എന്നിങ്ങനെ പല വിഷയങ്ങളും അടങ്ങിയിരിക്കുന്നു. വാദവിഷയങ്ങളായ പലകാൎയ്യങ്ങളുടെ ഖണ്ഡനങ്ങളും മണ്ഡനങ്ങളും ഇതിൽ ഉള്ളതായി കാണാം. ശ്രീമാൻ പി. കെ. യുടെ അനന്യസാധാരണമായ രീതിയും ഭാഷാസരണിയും ഗ്രന്ഥരൂപ

ത്തിൽ ശാശ്വതമാക്കേണ്ടതാണെന്നുള്ള അഭിപ്രായമാണ് ഈ ഉദ്യമത്തിന പ്രധാനപ്രേരകമായിരുന്നിട്ടുള്ളത്. ഈ പ്രസിദ്ധീകരണത്തെപ്പററി ഇതിൽ കൂടുതലായി വല്ലതും പറഞ്ഞാൽ, ഒരുവേള ഗുരുജനപക്ഷപാതശങ്കയെ അങ്കുരിപ്പിച്ചേയ്ക്കുമോ എന്നു വിചാരിച്ച് വിരമിച്ചിട്ട്, ഈ ''പ്രബന്ധകല്പലത''യെ മഹാജനസമക്ഷം അവതരിപ്പിച്ചുകൊള്ളുന്നു.

എന്ന്,

പ്രബന്ധകാരന്റെ വിനീതശിഷ്യൻ

തുണ്ടത്തിൽ പി. വേലുപ്പിള്ള, ബി. ഏ., ബി. എൽ

ഹൈക്കോട്ടുവക്കീൽ.

തിരുവനന്തപുരം
൧൧൧൦ ചിങ്ങം ൨൦-ാം നു

# വിഷയംപട്ടിക.

# പ്രബന്ധകല്പലത.

## ഭാഷാസാഹിത്യം.

നമ്മുടെ ഭാഷ ഒന്നു; അതിലെ സാഹിത്യം വേറെ ഒന്നു്. അതു രണ്ടും പ്രത്യേകം ഗ്രഹിക്കാവുന്നതാണ്. ഇതിനു രണ്ടിനുമുള്ള ഭാവം രണ്ടുതന്നെയാണ്. ഭാഷയെന്നുപറയുന്നതു് ഒരു വൃക്ഷമെന്നോ ലതയെന്നോ വിചാരിക്കുന്നപക്ഷം അതിന്റെ കുസുമസ്ഥാനമാണ് സാഹിത്യമെന്നു പറയുന്നതു്. വൃക്ഷത്തിന്റെ പല ഭാഗങ്ങളും നിത്യോപയോഗത്തിന് നമുക്കു കൂടിയേതീരൂ. കുസുമങ്ങൾ നമ്മുടെ ആനന്ദാനുഭവത്തിനു ക്ലുപ്തപ്പെട്ടവയാണ്. അതുപോലെ ലോകവ്യവഹാരത്തിൽ ഭാഷകൂടാതെ കഴിക്കാൻ നിൎവ്വാഹമില്ല. സാഹിത്യം നമ്മുടെ ആനന്ദത്തെ അഭിമുഖീകരിക്കുന്നു. സച്ചിദാനന്ദരൂപമായ ആത്മാവിനാൽ ലോകം വ്യാപ്തമാണെന്നു് വിചാരിച്ചാൽ, സകല സൃഷ്ടികളിലും നമുക്കു ഉപാദേയമായി ഒരു ആനന്ദാംശമുണ്ടെന്നു സിദ്ധിക്കുമല്ലോ. അങ്ങനെ ആനന്ദമയമായി പരിണമിക്കുന്ന ഭാഷാസ്വരൂപമാണ് സാഹിത്യം. വൃക്ഷമില്ലെങ്കിൽ പുഷ്പമില്ലെന്നുള്ളതു കൊണ്ടു് ഭാഷയില്ലെങ്കിൽ സാഹിത്യമില്ലെന്നുള്ളതു നിശ്ചയം തന്നെ. അതുകൊണ്ടു

ഭാഷയുടെ പ്രാധാന്യം അവഗണനീയമാണല്ലോ. പൂർവ്വകാലത്തു ഭാഷയ്ക്കുണ്ടായിരുന്ന പ്രശസ്തിക്കു പലദിക്കിലും ഗളഹസ്തം സിദ്ധിച്ചുകാണുന്നു. പണ്ടു രാജകീയങ്ങളായ നിയമങ്ങളും ശാസനങ്ങളും ജനകീയങ്ങളായ വ്യാപാരങ്ങളുമെല്ലാം മലയാളഭാഷാവഴിക്കായിരുന്നു. ഇപ്പോൾ അവ മിക്കവാറും ഇംഗ്ലീഷിലാണ്. ഈ മാററത്തിനുള്ള കാരണങ്ങൾ ചിന്തിച്ചു പരിഹരിക്കേണ്ടതാണ്. തത്വചിന്തകന്മാരായ ഗ്രന്ഥകാരന്മാരുടെ അഭിപ്രായത്തിൽ ഇങ്ങനെയൊക്കെയേ സംഭവിക്കയുള്ളു എന്നു കാണുന്നു. ''ബ്രൈസ്'' എന്ന പ്രസിദ്ധനായ പാശ്ചാത്യ ഗ്രന്ഥകാരൻ പറയുന്നതു്, ഒരു പരിഷ്കാരത്തിനു മറെറാരു പരിഷ്കാരത്തിൻെറ മേൽ അധ്യാസമുണ്ടാകുമ്പോൾ ബലീയസ്സായ പരിഷ്കാരത്തിൻെറ മർദ്ദത്തിനാൽ ദുർബ്ബലമായ പരിഷ്കാരം ക്രമേണ ഞെരിഞ്ഞുപോകുമെന്നാണ്. നമ്മുടെ ഇടയിൽ കേരളീയ പരിഷ്കാരത്തിൻെറ മുകളിൽ പാശ്ചാത്യപരിഷ്കാരം നിക്ഷിപ്തമായി വന്നതോടുകൂടി അതിൻെറ ഭാരത്തിന്നടിയിൽ പെട്ടു നമ്മുടെ പരിഷ്കാരം പിതുങ്ങിപിതുങ്ങി ശിഥിലീഭവിക്കാതെ ഗതിയില്ല.

ഇംഗ്ലീഷുഭാഷ സമഗ്രമായിട്ടഭ്യസിക്കുവാൻ തക്ക ഭാഗ്യം നമ്മുടെ ജനസമുദായത്തിൽ തുലോം തുച്ഛമായ ഒരു ഭാഗത്തിനല്ലാതെയില്ല. വിജ്ഞാനവ്യാപനത്തിനും മനോഗതങ്ങളുടെ ശരിയായ പ്രകാശനത്തിനും മാതൃഭാഷപോലെ മററുപന്ഥാക്കൾ സമ്പാദിക്കുവാൻ നമുക്കു് നിവൃത്തിയില്ല. അതുകൊണ്ടു് ഭാഷക്കു വിശേ

ലതയും സാഹിത്യത്തിന്ന വികാസവും സമ്പാദിക്കു വാനുള്ള യത്നം അവശ്യം ഉണ്ടായിരിക്കേണ്ടതാകുന്നു. പൂൎവ്വകാലങ്ങളിൽ സാഹിത്യാഭിവൃദ്ധി രാജാക്കന്മാരുടെയും പ്രഭുക്കന്മാരുടെയും പ്രോൽസാഹനത്തെ അവലംബിച്ചു നടന്നുവന്നിരുന്നു. അങ്ങനെയുള്ള മഹാശയന്മാരുടെ യശസ്സു കവികൾമൂലം ശാശ്വതപ്രകാശത്തെ പ്രാപിച്ചുമിരുന്നു.

> ''വൽമീകപ്രഭവേന രാമനൃപതി-
> വ്യാസേന ധൎമ്മാത്മജോ
> വിഖ്യാതഃകിലകാളിദാസകവിനാ-
> ശ്രീവിക്രമാൎക്കോനൃപഃ''

എന്നു തുടങ്ങി

> ''ഖ്യാതിംയാന്തിനൃപോത്തമാഃ-
> കവിവരൈഃസ്ഫാരൈൎന്നഭേരീരവൈഃ''

എന്നവസാനിക്കുന്ന ഒരു ശ്ലോകം കേട്ടിട്ടുണ്ടല്ലോ. അതായതു വാല്മീകി നിമിത്തം ശ്രീരാമചന്ദ്രനും വ്യാസൻ നിമിത്തമായി യുധിഷ്ഠിരനും കാളിദാസൻമൂലമായി ശ്രീവിക്രമാദിത്യനും വിഖ്യാതന്മാരായിത്തീൎന്നു. സ്ഫാരങ്ങളായ പടഹാഡംബരങ്ങൾകൊണ്ടല്ല, പിന്നയോ കവികളെക്കൊണ്ടാകുന്നു രാജാക്കന്മാർ ഖ്യാതിയെ പ്രാപിക്കുന്നതു എന്നു താല്പൎയ്യം. കവികളെ പ്രോത്സാഹിപ്പിക്കുന്നതിൽ വിമുഖന്മാരായ രാജാക്കന്മാർ പണ്ടില്ലായിരുന്നു എന്നിതുകൊണ്ടു് അൎത്ഥമാക്കരുതു്. അങ്ങനെയുള്ളവരെക്കുറിച്ചു കവികൾ ഉപഹാസവും വൈരാഗ്യവും പ്രദൎശിപ്പിച്ചുകാണുന്നു. ഉപഹാസത്തിന്ന ഒരു

ഉദാഹരണം പറയാം. പണ്ടു കർണ്ണാടകദേശത്ത് ഒരു രാജാവ് കലാവിദ്യാപ്രോത്സാഹനവിഷയത്തിൽ ധനവ്യയം ചെയ്യുന്നതിൽ ദൃഢമുഷ്ടിയായി കൃപണചൂഡാമണിയായി കഴിഞ്ഞുവന്നു. ധനവ്യയംകൂടാതെ കാവ്യങ്ങളും സംഗീതവുംമററും ആസ്വദിക്കുന്നതിനു അദ്ദേഹത്തിനുവല്ലരെ വൈമനസ്യം ഉണ്ടായിരുന്നുവോ എന്നറിയുന്നില്ല. വല്ലതും ചിലവാകുമെന്നുവന്നാൽ അദ്ദേഹം ഈവകശല്യങ്ങൾ ഒഴിച്ചുവയ്ക്കുന്നതിന് കാലേകൂട്ടികരുതിവന്നിരുന്നു. ധനദാനഭീരുവായ ഈ മഹാനുഭാവനേ കാണ്മാൻ ഒരിക്കൽ ഒരു കവിചെന്നുകൂടി. കവി വരുന്നതു് ദൂരെവച്ചുകണ്ടു രാജാവു് മുറിയ്ക്കകത്തുകയറികതകടയ്ക്കുവാൻ തുടങ്ങുന്നതുകണ്ടു കവി ഇപ്രകാരം പറഞ്ഞു.:—

"മാഗാഃ പ്രത്യുപകാരകാതരധിയാ,-
വൈവർണ്ണ്യമാകർണ്ണയ
ശ്രീകർണ്ണാടവസുന്ധരാധിപ,-
സുധാസിക്താനിസൂക്താനിനഃ -
വർണ്ണ്യന്തേകവിഭിഃ പയോനിധി-
സരിൽസന്ധ്യാഭ്രവിന്ധ്യാടവീ-
ഝംഝാമാരുതനിർഝരപ്രഭൃതയ-
സ്തേഭ്യഃകിമാപ്തംഫലം?"

അല്ലയോ കർണ്ണാടകരാജാവേ, പ്രത്യുപകാരഭയം നിമിത്തം വൈവർണ്ണ്യത്തെഗമിക്കേണ്ട. അമൃതാർദ്രങ്ങളായ നമ്മുടെ സൂക്തങ്ങളെ കേൾക്കുക. സമുദ്രം, നദി, സന്ധ്യ, അഭ്രം, വിന്ധ്യൻ, വനം, കൊടുങ്കാററ്,

നീരൊഴുക്കു മുതലായവയെ കവികൾ വർണ്ണിക്കുന്നു. പക്ഷെ അവയിൽനിന്നു വല്ല ഫലവുമുണ്ടാകുമെന്ന് ആശിച്ചാണോ? ഒരിക്കലുമല്ല എന്നു താത്പര്യം. അതുപോലെ അവിടത്തെ അടുക്കൽനിന്നു പ്രയോജനമൊന്നുമുണ്ടാകുമെന്ന് വിചാരിച്ചു കാവ്യം കേൾപ്പിക്കുവാൻ വന്നതല്ല എന്നു ഭാവം.

"ത്വണമപിവയംസായംസംഫുല്ലമല്ലിമതല്ലികാ
പരിമളമുചാവാചായാചാമഹേനമഹീശ്വരം"
"ക്ഷോണീകോണതലാംശപാലനകലാ ദുർവ്വാരഗർവ്വാനല
ക്ഷുഭ്യല്ലുബ്ധനരേന്ദ്രചാടുരചനാംധന്യാംനമന്യാമഹേ"

എന്നും മറ്റും ഉൽഘോഷിച്ചിട്ടുള്ള കവികളുടെ വൈരാഗ്യം പ്രോത്സാഹനഭംഗത്തിന്റെ മൂർഛയെ പ്രതിഫലിപ്പിക്കുന്നു. അതുകൊണ്ടു പൂർവ്വകാലം സർവ്വത്ര സുന്ദരമായിരുന്നുവെന്നു പറയാവുന്നതല്ലെങ്കിലും പ്രായേണ വിദ്വജ്ജനപ്രോത്സാഹനം രാജാക്കന്മാരിലും പ്രഭുക്കന്മാരിലും നിന്നു സിദ്ധിച്ചുവന്നിരുന്നു. നമ്മുടെ ഭാഷാസാഹിത്യത്തിന്റെ കാര്യം നോക്കുക. കുഞ്ചൻനമ്പിയാരുടെ വാഗ്വിലാസ ലഹരി ചെമ്പകശ്ശേരി രാജാവിന്റെയും മാർത്താണ്ഡവർമ്മമഹാരാജാവിന്റെയും മറ്റും കൃപാകടാക്ഷചന്ദ്രികയിൽ ഉദ്വേലമായി പ്രവഹിച്ചിരുന്നു. ഗിരിജാകല്യാണം എന്ന കൃതിയിൽ നിന്നു തെളിയുന്നതു്, ഉണ്ണായിവാര്യർ ചങ്കരം കോതക്കത്താവിന്റെ ആശ്രയത്തിൽ വർത്തിച്ചിരുന്നു എന്നാണ്. കൃഷ്ണഗാഥയുടെ പ്രോത്സാഹകൻ കോലത്തിരി രാജാവായിരുന്നു. എന്നാൽ

ആമാതിരിയുള്ള പ്രോത്സാഹനം ഇപ്പോൾ മലയാളഭാഷയ്ക്കു സിദ്ധിക്കുന്നുണ്ടെന്നു പറയാവുന്നതല്ല. ആകയാൽ അത്രമേൽ ഭാഷാവിഷയകമായ പ്രോത്സാഹനം ജനങ്ങളുടെ ഔദാര്യംകൊണ്ടു സിദ്ധിക്കേണ്ടതായിട്ടാണിരിക്കുന്നത്. നമ്മുടെ സാഹിത്യം അഭിമാനഹേതുകവും ആസ്വാദ്യമായ മാധുര്യമുള്ളതുമാണെന്നു നമുക്കു ബോധപ്പെട്ടിട്ടുണ്ടെങ്കിൽ അതു നശിക്കാതെ സൂക്ഷിക്കേണ്ടതും അതിനു ഉപരി അഭിവൃദ്ധി ഉണ്ടാക്കേണ്ടതും നമ്മുടെ കടമയാണെന്നുള്ളതിനു തക്കമില്ല. എന്നാൽ എങ്ങനെയാണു സാഹിത്യത്തെ പ്രോത്സാഹിപ്പിക്കേണ്ടതു്? തൈ വച്ചു പിടിപ്പിക്കുന്നതുപോലെയൊ വാഴവച്ചു വെള്ളം കോരുന്നതുപോലെയൊ സാഹിത്യത്തെ പോഷിപ്പിക്കാമോ? സാധിക്കയില്ല, നിശ്ചയംതന്നെ. ഒന്നാമതായി കലാവിദ്യകളിൽ പ്രവർത്തിക്കുന്നതിനുവേണ്ട വാസന, വൈദഗ്ദ്ധ്യം, അവസരം, സ്വാസ്ഥതാപ്രരോചന, ഇതെല്ലാംകൂടി തികഞ്ഞുകൂടുക വളരെ അസാധാരണമായ ഒരു സംഗതിയാണ്. ഇതെല്ലാംകൂടി തികഞ്ഞിട്ടു ഒരാൾ ഉണ്ടെങ്കിൽ അയാളുടെ പ്രയത്നത്തിന്റെ ഫലമായി തോന്നാറുള്ളതു്, ഒരു കൃത്യം നിർവ്വഹിച്ചു എന്നൊരു സമാധാനരസമാത്രമാണ്. ദുഷ്പൂരമായ ഉദരഭാണ്ഡം സാഹിത്യകാരന്മാരുടെ സൃഷ്ടിയിലും ഒരു ഘടകമാണ്—ഘടകമെന്നുമാത്രം പറഞ്ഞാൽ പോരാ, ദുർഘടമായ ഘടകം—പട്ടിണിയെന്ന ഘടകത്തിലെത്തിയാൽ കലാവിലാസങ്ങളുടെ കലാശമുണ്ടാകാതെ കഴികയില്ല.

"താവദ്വിദ്യാനവദ്യാപ്രഭവതി
വിദുഷാം താവദാചാരധാരാ
താവദ്വൈദഗ്ദ്ധ്യമുഗ്ദ്ധഃ പ്രസരതി-
കവിതാഡംബരോ വാഗ്വിലാസഃ
യാവന്നോദേതിപാകാകുലകുലഗൃഹിണീ-
പ്രേഷിതാപത്യവക്ത്രാ
ന്നൈവാമ്ലം നൈവതൈലം നലവണമരി-
ചീത്യാദിവാചാംപ്രചാരഃ"

എന്നൊരു ശ്ലോകം നമ്മിൽ പലരും കേട്ടിട്ടുണ്ടായിരിക്കുമല്ലോ. അതു ഒരു അനുഭവസ്ഥന്റെ കൃതിയാണു്. കാവ്യകലകൊണ്ടു ഉദരപൂജ നിർവ്വഹിക്കേണ്ടവക്കു് അതൊരുപകരണമല്ലെന്നു വന്നാൽ മൺവെട്ടി എവിടെ കിട്ടുമെന്നു നോക്കാതെ ഗതിയില്ല. സാഹിത്യവിദ്യകൊണ്ടു സമുദായസേവചെയ്യുന്നവരെ സമുദായം സഹായിക്കാതെ കഴികയില്ല. സാഹിത്യമാർഗ്ഗത്തിൽ പ്രവേശിച്ചു സ്ഥിരമായി പ്രയത്നിക്കുവാൻ പ്രായേണപലരും വിമുഖന്മാരാണു്. അങ്ങനെയിരിക്കേ ഉൻമുഖന്മാരായി വല്ലവരുമുണ്ടെങ്കിൽ അവരോടു ജനസമുദായം പരാങ്മുഖമായി പ്രവർത്തിക്കുന്നതു അത്യന്തം അധന്യമാകുന്നു.

സാഹിത്യം പദ്യമെന്നും ഗദ്യമെന്നും രണ്ടു പ്രധാന കൈവഴികളായി പിരിഞ്ഞിരിക്കുന്നു. ഇവയിൽ ഓരോന്നിലും പല പ്രസ്ഥാനങ്ങൾ ഉണ്ടു്. ആ കൂട്ടത്തിൽ നവീനപ്രസ്ഥാനങ്ങൾ അങ്കുരിക്കയും ചെയ്യുന്നുണ്ടു്. ഉദാഹരണത്തിനു്, മുമ്പു "നാവലുകൾ" എന്നുപറയുന്ന പ്രബന്ധങ്ങൾ ഉണ്ടായിരുന്നില്ല. ഇപ്പോൾ ആവക അനേ

കമുണ്ട്. പദ്യശാഖയിൽ ഖണ്ഡകാവ്യങ്ങളുടെ സംഖ്യാവദ്ധനം ഗണ്യമായി തീൎന്നിരിക്കുന്നു. കൂടുതൽ പ്രസ്ഥാനങ്ങൾ ഉണ്ടാക്കുകയും ഉള്ള പ്രസ്ഥാനങ്ങളുടെ പ്രാബല്യത്തെ പോഷിപ്പിക്കയും ചെയ്യേണ്ടതാണ് നമ്മുടെ കടമ. ചക്രനേമിക്രമത്തിൽ ഉച്ചനീചദശകൾ സാഹിത്യത്തിനും ഉണ്ടാകുമെന്നുള്ളതു് അനുഭവസിദ്ധമാണ്. ധൎമ്മത്തിനു ഗ്ലാനിതട്ടുമ്പോൾ ഈശ്വരാവതാരം ഉണ്ടാകുമെന്നു പറയുന്നതുപോലെ സാഹിത്യത്തിന്റെ ക്ഷീണതയിൽ മഹാന്മാർ ഉണ്ടാകുമെന്നു വിശ്വസിക്കാവുന്നതാണ്. അങ്ങനെ ഒരു ഘട്ടത്തിൽ അവതരിച്ചു സാഹിത്യത്തെ ഉദ്ധാപനം ചെയ്തു അവിസ്മരണീയനായ ഒരു മഹാപുരുഷനായിരുന്നു കേരളവൎമ്മ വലിയകോയിത്തമ്പുരാൻ തിരുമനസ്സ്. ഗദ്യസാഹിത്യത്തിന്റെ പ്രതിഷ്ഠ അവിടുന്നു ചെയ്തിട്ടുള്ളതാണ്. നാടകങ്ങളുടെ അവതാരകാരകനും അവിടുന്നുതന്നെ. മയൂരസന്ദേശനിൎമ്മിതികൊണ്ടു ഖണ്ഡകാവ്യമാൎഗ്ഗോപദേഷ്ടാവും അവിടുന്നല്ലാതെമററാരുമല്ല.

സാഹിത്യത്തെയും ഭാഷയേയും അധികരിച്ചു ഇനിയും നമുക്ക് പലതും ചെയ്യേണ്ടതായിരിക്കുന്നു. സാഹിത്യത്തിന്റെ സാരമായ രസം സാക്ഷാൽ പരബ്രഹ്മത്തിന്റെ സ്ഫുരണമാണെന്നു് മഹാന്മാർ പറയുന്നു. ഇരുമ്പു ഉരുക്കുമ്പോൾ കിട്ടങ്ങൾ വിട്ടുപോകുന്നതുപോലെ കഠിനമായ ഹൃദയംകൂടി രസത്തിന്റെ വ്യാപ്തിയാൽ നിൎമ്മലീഭവിക്കുന്നു. അന്തഃകരണശുദ്ധിക്കു സാഹിത്യരസംപോലെ മധുരമായ മററുമാൎഗ്ഗമില്ല. നാടക

ങ്ങൾകണ്ടു കരയുന്നവരെയും കാവ്യങ്ങൾവായിച്ചു ഗൽ ഗതാക്ഷരത്തിൽ സംസാരിക്കുന്നവരെയും നാം കണ്ടിട്ടുണ്ടല്ലോ. കാവ്യപാരായണം കൊണ്ടു ഗുണപക്ഷപാതവും ദോഷവിദ്വേഷവും നമുക്കുണ്ടാകുന്നു. രാമായണം വായിക്കുന്നവൎക്കു് സീതയോടനുകമ്പയും രാവണനോടു കോപവുംതോന്നുന്നതു് സീതയും രാവണനും നമ്മളുമായി യാതൊരു ബന്ധവും കാൎയ്യവും ഉണ്ടായിട്ടല്ലല്ലോ. സമീചീനങ്ങളായ സാഹിത്യഗ്രന്ഥങ്ങൾനിമിത്തം ഭാൎയ്യാഭൎത്താക്കന്മാർ അഭിന്നാത്മകരായി പരസ്പരം സ്നേഹിക്കുന്നു; മക്കളോടു നമുക്കു വാത്സല്യവും അവൎക്കു നമ്മോടു ഭക്തിയും ഉണ്ടാകുന്നു. സമീപവാസികളോടും സ്നേഹിതന്മാരോടും നാം വേണ്ടപോലെ പെരുമാറുന്നു; എന്നുവേണ്ടാ പൊതുവേ സന്മാൎഗ്ഗാദരംകൊണ്ടു് ജനസമുദായം ആകപ്പാടെ ഉന്നമിക്കുന്നു. ഇങ്ങനെയുള്ള സാഹിത്യം വൎദ്ധിപ്പിക്കുന്നതിനാണു് നാം ദൃഷ്ടിവെയ്ക്കേണ്ടതു്. നമ്മുടെ ഇടയിൽ ഇപ്പോൾ ഉള്ള മഹാഗ്രന്ഥങ്ങളേ വ്യാഖ്യാനങ്ങളും മൎമ്മജ്ഞങ്ങളായ നിരൂപണങ്ങളുംകൊണ്ടു് പ്രകാശിപ്പിക്കണം. ദുഷ്ടങ്ങളായ രസങ്ങൾക്കു് പ്രചാരം ലഭിക്കാതെ അങ്കുരാവസ്ഥയിൽതന്നെ അവയെ നശിപ്പിക്കണം.

ഭാഷയും സാഹിത്യവുംകൊണ്ടു് അന്യഥാ ഭിന്നരായവരെ നമുക്കു യോജിപ്പിക്കാവുന്നതാണു്. മതഭേദമോ വൎണ്ണാശ്രമഭേദമോ ബാധിച്ചു അവിടെ വിഭാഗത്തിനു അവകാശമില്ല.

---

# കേരളത്തിലെ രണശിക്ഷണം.

പ്രസിദ്ധനായ പ്രഘനാകരൻ (Publicist) മി. എച്ച്. ജി. വെൽസ്, അടുത്തകാലത്തു് എഴുതിയിട്ടുള്ള ഒരു ആഖ്യായികയിൽ, അതായതു The autocracy of Mr. Parham, എന്ന പ്രബന്ധത്തിൽ ഭവിഷ്യൽക്കാലത്തെ ഒരു യുദ്ധം ചിത്രണം ചെയ്തിട്ടുള്ളതു വായനക്കാരിൽ ചിലർ കണ്ടിട്ടുണ്ടായിരിക്കാം. അമേരിക്കായും ഇംഗ്ലണ്ടും തമ്മിൽ നടക്കുന്നതായിട്ടാണു് ആ യുദ്ധത്തെ സങ്കല്പിച്ചിരിക്കുന്നതു്. ഇരുഭാഗക്കാരുടേയും നൌസേനകൾ തമ്മിലുള്ള അഭിഘട്ടനത്തിൽ മഹാമൂർത്തികളായ പടക്കപ്പലുകൾ നൌവേധനികകൾ (Torpedo) അധസ്സമുദ്രനൌകകൾ (Submarines) വായവ്യവഹിത്രങ്ങൾ (Air-craft) മുതലായവയുടെ കർക്കശമായ പ്രയോഗംകൊണ്ടു, പള്ള പൊളിഞ്ഞും അഗ്നി ബാധിച്ചും മൈനാകംപോലെ സമുദ്രത്തിൽ മജ്ജനം ചെയ്യുന്ന ഭയങ്കരമായ കാഴ്ച ഗ്രന്ഥകാരൻ വളരെ തന്മയമായി വർണ്ണിച്ചിരിക്കുന്നു. ബ്രഹ്മാണ്ഡസംഹാരികളായ പടക്കപ്പലുകളുടെ വിനാശശേഷം അപ്രതീകാരപാരുഷ്യമായ വിഷവായു സംഭരിച്ചു വിജയലക്ഷ്മിയെ വരിക്കുവാൻ കഥാനായകനായ പ്രൊഫസർ പാർഹാമിൻെറ പുറപ്പാടും ആ ശ്രമത്തിൻെറ വിഫലതയുംമററും ശാസ്ത്രീയാഭിവൃദ്ധി സംഹാരത്തിനു സജ്ജീകരിച്ചിരിക്കുന്ന സാധനസാമഗ്രികളുടെ ഭയാനകത്വത്തെ അനായാസമായി നമ്മെ ഗ്രഹിപ്പിക്കുന്നു. ഇങ്ങനെയുള്ള യുദ്ധകാലാഭിവൃദ്ധി

യിൽ നിന്നു പ്രത്യഗ്ദൃഷ്ടികളായി നോക്കുവാൻ കൌതുകമുള്ളവർക്കു, പൂർവകാലത്തു കേരളത്തിലെ യുദ്ധരീതിയേക്കുറിച്ചു ജിജ്ഞാസാരസം തോന്നാതിരിക്കയില്ല.

കേരളവും പരദേശങ്ങളും തമ്മിൽ പലയുദ്ധങ്ങളും ഉണ്ടായിട്ടുണ്ടെന്നുള്ളതിനു തർക്കമില്ല. കേരളാധിപതിമാരായിരുന്ന പെരുമാക്കന്മാരുടെ സമാപ്തി, ചോളന്മാരുമായി നടന്ന യുദ്ധത്തിലുണ്ടായ ഭംഗംനിമിത്തമാണെന്നു പറയപ്പെടുന്നു. കൊല്ലത്തു വാണിരുന്ന രവിവമ്മ ചക്രവത്തി പാണ്ഡ്യചോളന്മാരോടു പടവെട്ടി കാഞ്ചീപുരംവരെ അഭിനിര്യാണംചെയ്തു വിജയിയായി അവിടെ വച്ച് അഭിഷിക്തനായതായും കാണുന്നു. അദ്ദേഹത്തിൻെറ കനിഷ്ഠസഹോദരനായ ആദിത്യവമ്മരാജാവു തുലുക്കന്മാരുമായിനടത്തിയ പോരിൻെറ ലാഞ്ഛനം ഉണ്ണുനീലിസന്ദേശത്തിൽ നിന്നു ലഭിക്കുന്നു. വിജയനഗരചക്രവത്തിയായ അച്യുതരായനും മധുരാനായിക്കന്മാരും തിരുവിതാംകൂർരാജ്യത്തിനോടു ക്ഷോഭിച്ചിട്ടുള്ളതിനും ദൃഷ്ടാന്തങ്ങൾ ഉണ്ട്. ഇങ്ങനെയുണ്ടായിട്ടുള്ള യുദ്ധങ്ങളുടെ പ്രകാരത്തെപ്പററി നമുക്കു സൂക്ഷ്മമായ വിവരമൊന്നുമില്ല. പാശ്ചാത്യന്മാരായ പോർത്തുഗീസ് യാത്രികന്മാരുടെ വിവരണങ്ങളിൽ കേരളീയ രണവർണ്ണന കാൺമാനുണ്ട്. കൊല്ലം 800-മാണ്ടേയ്ക്കുശേഷം ലന്തയും പറങ്കിയും തമ്മിലുണ്ടായ ശണ്ഠയിൽ സാമൂതിരി, മാടമഹീപതി, ചെമ്പകശ്ശേരി മുതലായ നാട്ടുരാജാക്കന്മാരും ഭാഗഭാക്കുകളായിരുന്നുവെന്നു "പടപ്പാട്ടിൽ" നിന്നു വ്യക്തമാകുന്നു. ചെമ്പകശ്ശേരി രാജാവിൻെറ വഞ്ചിപ്പടയുടെ പ്രശസ്തി

"പടപ്പാട്ട്"കാരൻ ഘോഷിക്കുന്നു. ശ്രീമാൻ എം. രാജരാജവർമ്മത്തമ്പുരാൻ അവർകളുടെ പ്രശംസനീയമായ പ്രയത്നം കൊണ്ടു പ്രകാശദശയെ പ്രാപിച്ചിട്ടുള്ള മാർത്താണ്ഡവർമ്മവിജയം എന്ന കൃതിയിൽ വിക്രമിയായ മാർത്താണ്ഡവർമ്മ മഹാരാജാവു കൊല്ലം നഗരത്തെ രോധിച്ചതും കൊല്ലം രാജാക്കന്മാർ പോരിൽ അപജയപ്പെട്ടതും വർണ്ണിച്ചിരിക്കുന്നതു കണ്ടാൽ കവി സാക്ഷാദ്രഷ്ടാവായിരുന്നു എന്നല്ലാതെ തോന്നുകയില്ല. കൊല്ലത്തെ ആക്രമിച്ച സേന രണ്ടു ശാഖകളായി തിരിഞ്ഞ് ഒന്നു കിഴക്കുനിന്നു മാർത്താണ്ഡവർമ്മ മഹാരാജാവിന്റെ നേതൃത്വത്തിലും മറ്റേതു തെക്കുനിന്നു രാമവർമ്മ മഹാരാജാവിന്റെ നേതൃത്വത്തിലും അഭിയോധനം ചെയ്ത സംഗതി വിവരിച്ചിരിക്കുന്നതുനോക്കുക.

രണശിക്ഷണം ഉപദേശിക്കുന്ന ഗ്രന്ഥങ്ങളും ഉണ്ടായിരുന്നിരിക്കണം എന്നു ഞാൻ ഊഹിക്കുന്നു. തിരുവനന്തപുരം സംസ്കൃതഗ്രന്ഥാവലിയിൽ 95-ാംനമ്പരായി പ്രസിദ്ധീകരിച്ചിരിക്കുന്ന "രണദീപിക" ആ ഊഹത്തെ അനുകൂലിക്കുന്നു. അതു് ഒരു കേരളീയ കൃതിയാണെന്നുള്ളതിനു തർക്കമില്ല. കുമാരഗണകൻ എന്നാണ് ഗ്രന്ഥകാരന്റെ നാമധേയം.

"രാജൽ കേരളരാജരാജമകുടീ
രാജീവദംഘ്രിദ്വയ
ശ്രീഗോവിന്ദമഹീസുരേന്ദ്രസഹജ
ശ്രീദേവശർമ്മാജ്ഞയാ"

എന്നവസാനഭാഗത്തു കാണുന്നതിനുപുറമെ

"കണ്ണാടേ ദ്രവിഡേ ഗൌഡേ-
കാശ്മീരേ കോങ്കണേപിച
തുരുഷ്ക്കരാജ്യേ വൈദേഹേ
ബങ്കാളേ സിംഹളേ പിച
പാണ്ഡ്യ മാളവ ലാടാദി
പരദേശേഷുനാമഭം."

എന്നും അതിൽ പറഞ്ഞുകാണുന്നു. കൊല്ലം 825-ൽ വിരചിതമായ പ്രശ്നമാൎഗ്ഗത്തിൽ രണദീപിക സ്മരിക്കപ്പെടുന്നതുകൊണ്ട് അതിന്റെ നിർമ്മിതി ഉദ്ദേശം ൻറുസംവൽസരത്തിനു മുമ്പായിരിക്കണമെന്നു പ്രസാധകനായ സാംബശിവശാസ്ത്രികൾ അവർകൾ അനുമാനിക്കുന്നു. വരാഹമിഹിരൻ പരാമൃഷ്ടനായിരിക്കുന്ന സ്ഥിതിക്കു ക്രിസ്തു പഞ്ചമശതാബ്ദിക്കു ശേഷമിതുണ്ടായിരിക്കണമെന്നും പറയാവുന്നതാകുന്നു. തുരുഷ്ക്കരാജ്യത്തെപ്പററി പറയുന്നതുകൊണ്ടു മഹമ്മദീയാക്രമം ഭാരതത്തിലുണ്ടായ ശേഷമാണ് രണദീപികാരചന എന്നും വിചാരിക്കേണ്ടി വരുന്നു. ബങ്കാളത്തെപ്പററിയുള്ള പരാമർശവും നോക്കുക. രണദീപികയിലെ വിഷയം, യുദ്ധത്തിനുള്ള കാലം, പ്രസ്ഥാനമുഹൂർത്തം മുതലായ ജൌതിഷിക സംഗതികളാകുന്നു. അല്ലാതെ യുദ്ധസമ്പ്രദായമല്ല.

യുദ്ധത്തിനു കച്ചകെട്ടിക്കുന്ന കളരികളും അവയ്ക്കു് അതിനാഥന്മാരായ ദേശികന്മാരും ഉണ്ടായിരുന്നെന്നും മിക്കവാറും സ്പഷ്ടംതന്നെ. ഒരു വിശേഷം കാണുന്നതു

കേരളീയരുടെ യുദ്ധവിദ്യാഗുരുനാഥത്വം പ്രായേണ കർണ്ണാടകക്കാർക്കായിരുന്നു എന്നുള്ളതാണ്. ചെമ്പകശ്ശേരി രാജാവിന്റെ സേനാപതി സ്ഥാനം മാത്തൂർ പണിക്കർക്കും വെള്ളൂർ കുറുപ്പിനും ആയിരുന്നു. അവരിൽ മാത്തൂർ പണിക്കരുടെ യുദ്ധവിദ്യാഗുരു ദ്രോണം പള്ളിനായിക്കർ അഥവാ ഓണം പള്ളിനായിക്കരും വെള്ളൂർക്കുറുപ്പിന്റെ ഗുരു "നനയരും" ആയിരുന്നു. ദ്രോണം പള്ളി കുഞ്ചൻനമ്പിയാരുടെ ഗുരുവായിരുന്നതുകൊണ്ടു പല തുള്ളൽക്കഥകളിലും കീർത്തിതനായിട്ടുണ്ട്. നനയക്ക് അമ്പലപ്പുഴെ ചമ്പക്കുളം പ്രവൃത്തിയിൽ അനുഭോഗമായൊ തിരുവടയാളമായൊ വസ്തുക്കൾ ഇന്നും അനുഭവമുണ്ട്. നനയർ, ജാതിയിൽ വൈശ്യരെന്നാണ് എന്റെ ഓർമ്മ; ബ്രാഹ്മണരല്ല. വെള്ളൂർകുറുപ്പിന്റെ ഗുരുസ്ഥാനത്തിനു പുറമേ നനയർക്ക് ഓണാട്ടുകരെനാട്ടിൽ ചില വീട്ടുകാരുടെ ഗുരുസ്ഥാനമുള്ളതായും അറിയാം. ആ കൂട്ടത്തിലാണ് ചെന്നാട്ടുവീട്ടുകാരെന്നു തോന്നുന്നു. ഓണമ്പള്ളിയും നനയരും ദക്ഷിണകർണ്ണാടകജില്ലക്കാരാണ്. ചെങ്ങമനാട്ടു സമീപം അയിരൂർ എന്ന കരയിലും ദക്ഷിണകർണ്ണാടകത്തിൽ നിന്നു വന്നിട്ടുള്ള ഒരു നായിക്കർ കുടുംബമുണ്ടെന്നും അവർക്ക് അവിടെ ആയുധാഭ്യാസഗുരുത്വമുണ്ടെന്നും കാണുന്നു. തിരുവിതാംകൂർ രാജവംശത്തിലെ ആയുധശിക്ഷാ ഗുരു കക്കാട്ടു പോററിയെന്നോ മററൊ പേരുള്ള ഒരു പോററി ആണെന്നാണു കേട്ടിട്ടുള്ളതു്. അവരും കർണ്ണാടകത്തിലൊ തുളുനാട്ടിലൊ നിന്നു വന്നവരായിരിക്കണം.

തുളുനാടന്മാർക്കു തിരുവനന്തപുരത്തു മുമ്പിനാലെ പ്രാമാണ്യം എങ്ങനെയൊ ഉണ്ടായിട്ടുള്ളതായി കാണുന്നു. അനന്തശയനമഹാത്മ്യമെന്ന കൃതിയിൽ (സർ. വി. ഭാഷ്യമയ്യങ്കാർ അവർകളാൽ പ്രസാധിതം) "തൌളവാഏവ മൽ പ്രിയാഃ" — അതായതു് തുളുനാടന്മാരാണു് എനിക്കു പ്രിയപ്പെട്ടവർ—എന്നു സാക്ഷാൽ ശ്രീപത്മനാഭസ്വാമിതന്നെ അരുളിച്ചെയ്തതായി ഗ്രന്ഥകാരൻ പറഞ്ഞിരിക്കുന്നു. ഉദയവൎമ്മചരിതം എന്ന അപ്രസിദ്ധീകൃതമായ കൃതിപ്രകാരം തുളുനാടന്മാർക്കു കേരളത്തിൽ ശാന്തിയാകാമെന്നു് ഇദംപ്രഥമമായിനിശ്ചയിച്ചതു കോലത്തുനാട്ടു് ഉദയവൎമ്മരാജാവായിരുന്നു എന്നും ഈ ആചാരത്തിൻെറ ആരംഭം കൊല്ലം ൨൨൦, ൨൪൦ ഈ ആണ്ടുകൾക്കിടത്തായിരുന്നു എന്നും കാണുന്നു.

ഇങ്ങനെ കേരളീയരുടെ രണശിക്ഷണത്തിനു കർണ്ണാടകദേശികൾ ദേശികന്മാരായിവന്ന സംഗതിഉപരിവിചാരത്തിനു വിഷയമാകുന്നു.

---

# രണ്ടുമൂന്നു ദാക്ഷിണാത്യ കവയിത്രികൾ.

---

വൈദുഷ്യവും സാഹിത്യാഭിരുചിയും ഉള്ള സ്ത്രീജനങ്ങൾ നമ്മുടെയിടയിൽ ഉണ്ട്; പൂർവകാലത്തുണ്ടായിരുന്നിട്ടുമുണ്ട്. മനോരമത്തമ്പുരാട്ടി, കുട്ടിക്കുഞ്ഞുതങ്കച്ചി മുതൽ പേർ പൂർവ്വകാലോദാഹരണങ്ങളാണ്. വാസുദേവ ഭട്ടതിരി തിന്ന പഴത്തിൻെറ തൊലി ശകലം കളയാതെ പശുപ്രായത്തിൽ ഭക്ഷിച്ചു ദിവ്യപ്രസാദംകൊണ്ടു വൈദുഷ്യം സമ്പാദിച്ച ഒരു വാര്യസ്സ്യാരുടെ കഥ ഭാഷാചരിത്രത്തിൽ വായിച്ചിട്ടുണ്ട്. പക്ഷെ അവരുടെ കൃതികളൊന്നും കണ്ടിട്ടില്ല. പഴത്തൊലിയുടെ ഗുണസംക്രമംകൊണ്ടതെല്ലാം പക്ഷെ ''പശുഭക്ഷീയ''മായിപ്പോയോ? ഇംഗ്ലീഷ് സാഹിത്യചരിത്രത്തിൽ ജെയിൻ ആസ്റ്റിൻ, ജാർജ്ജ് എലിയട്ട്, മേരികോറലി, ആലിസ് മെയ്നെൽ മുതൽപേർ പ്രശസ്തി പ്രതിഷ്ഠയെ പ്രാപിച്ചിട്ടുള്ള സ്ത്രീകളാണ്. അത്രമാത്രം കീർത്തിഭാഗം താരതമ്യേന നമ്മുടെ പ്രബന്ധകാരിണികൾക്കു സിദ്ധിച്ചിട്ടുണ്ടെന്നു തോന്നുന്നില്ല.

''ആചാന്തതക്മെയവാരിധിഭീമനാമ-
കാചാര്യവര്യനുടെ ശിഷ്യയൊരംബുജാക്ഷി
മോചാരസോദ്ധുരനിരർഗ്ഗളധാടിയായ
വാചാ ഹരിച്ചു മമ മാനസമന്നൊരുന്നാൾ''.

എന്ന കേരളസാഹിത്യസമ്രാട്ടായിരുന്ന കേരളവർമ്മ

വലിയ കോയിൽതമ്പുരാൻ തിരുമനസ്സിലെ മാംസളമായ പ്രശംസയ്ക്കു പാത്രീഭവിച്ച വിദുഷിയേപ്പോലെ പല സ്ത്രീകളും കേരളത്തിൽ ഉണ്ടായിട്ടുള്ള സ്ഥിതിയ്ക്കു സാഹിത്യവ്യൂഹത്തിൽ സ്ത്രീകൾക്കു മുന്നണിയിൽ സ്ഥാനം വളരെ വിരളമായിപ്പോയതു് എന്തെന്നു വിചാരിച്ചുനോക്കേണ്ടതാകുന്നു. വൈദുഷ്യശൂന്യത കാരണമല്ലെന്നു കാണുന്ന സ്ഥിതിക്കു കാരണാന്തരങ്ങൾ ഈ കാൎയ്യത്തിൽ പ്രവൎത്തിച്ചിരിക്കണം. സാമുദായികസംവിധാനങ്ങളും കുലസ്ത്രീകളുടെ കൂട്ടെപ്പിറപ്പായി സങ്കല്പിച്ചിരുന്ന സങ്കോചകഞ്ചുകവും സാഹിത്യകൌതുകത്തെ ഉച്ചലിപ്പിക്കുന്നതിനു വേണ്ട ലോകാവലോകത്തിനുള്ള അസൌകൎയ്യങ്ങളും സ്ത്രീകളുടെ കവിതാവ്യവസായങ്ങൾക്കു പൂൎവ്വകാലത്തു പ്രതിബന്ധങ്ങളായിരുന്നിരിക്കണമെന്നു തോന്നുന്നു.

ഈ അഭിപ്രായത്തെ സംസ്കൃതഭാഷാസാഹിത്യസ്ഥിതിയും ആധരിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു. സംസ്കൃതഭാഷാസാഹിത്യചരിത്രത്തിൽ മുന്നണിയിൽ ഗണനീയകളായി സ്ത്രീകളില്ലെന്നുതന്നെ പറയാം. ആ ഭാഷയിൽ നല്ല വിദുഷികൾ ഉണ്ടായിരുന്നു എന്നുള്ളതിനു തൎക്കമില്ല. എന്നു തന്നെയുമല്ല, കവനകലയിൽ ഗണ്യമായ പ്രാവീണ്യം സമ്പാദിച്ചിരുന്ന വിദുഷികളുമുണ്ടായിരുന്നു. സുഭാഷിതരത്നഭാണ്ഡാഗാരം മുതലായ പ്രകീൎണ്ണകപദ്യസമുച്ചയങ്ങളിൽ സ്ത്രീകളുണ്ടാക്കിയിട്ടുള്ള പല പദ്യങ്ങൾ ഉദ്ധരിച്ചുകാണുന്നു. ആ കൂട്ടത്തിൽ വിജയാ, വിജ്ജകാ, ശീലാഭട്ടാരിക, വികടനിതംബാ, ഫൽഗുഹസ്തിനീ, മാരികാ, നാഗമാ, പ്രഭൃതികളായ പല സ്ത്രീകളുടേയും നാമധേയങ്ങൾ

പ്രസ്താവയോഗ്യങ്ങളാകുന്നു. മുമ്പു ജീവിച്ചിരുന്നവക്കാക്കും കവിതയില്ലെന്നു ഭാവിക്കുന്ന ചില അഭിനവ കവിപുംഗവന്മാരുടേയും അവരുടെ കീത്തനകത്താക്കളായ വിമശ്കഷഭന്മാരുടേയും നവീനമാനദണ്ഡപ്രയോഗത്തിൽ മേൽപറഞ്ഞ സ്ത്രീകൾക്കു സാഹിത്യരംഗത്തു പ്രവേശത്തിനു കാര്യ്യമുണ്ടായിരിക്കയില്ല. നൂതനശാഖയിൽപ്പെട്ടവക്കു വിക്രിയജനിപ്പിക്കേണ്ട കാര്യ്യമൊന്നുമില്ലാത്തതുകൊണ്ടു അവരുടെ മാനദണ്ഡങ്ങളേയും തുലായന്ത്രങ്ങളേയും പററി ഇവിടെ ഒന്നും പ്രസ്താവിക്കുന്നില്ല. പ്രസ്തുത സ്ത്രീകവികൾ സമകാലികന്മാരായിരുന്ന പുംസ്കവികളുമായി താരതമ്യത്തിൽ വളരെ താഴ്ന്നപോകുമെന്നു തോന്നുന്നില്ല.

"സരസ്വതീവ കാർണ്ണാടീ—വിജയാങ്കാജയത്യസൌ
യാ വൈദഭീഗിരാം വാസഃ കാളിദാസാദനന്തരം".

എന്നു വിജയയേപ്പററിയും

"നീലോൽപലദളശ്യാമാം വിജ്ജകാം മാമജാനതാ
വൃഥൈവ ദണ്ഡിനാപ്രോക്തം സവ്വശുക്ലാ സരസ്വതീ"

എന്നു വിജ്ജകസ്വയമായും പറയുന്ന സ്ഥിതിക്കു അവർ അസാമാന്യകളായിരുന്നു എന്നു വിചാരിക്കേണ്ടിയിരിക്കുന്നു.

"ത്രിനയനജടാവല്ലീപുഷ്പം നിശാവദനസ്മിതം
ഗ്രഹകിസലയം സന്ധ്യാനാരീനിതംബനമക്ഷതിഃ
തിമിരഭിദുരം വ്യോമ്നഃ ശൃംഗം മനോഭവകാർമ്മുകം
പ്രതിപദിനയസ്യേന്ദോർബ്ബിംബം സുഖോദയമസ്തുനഃ."

എന്നുള്ള പ്രതിപച്ചന്ദ്രവർണ്ണന, ഫല്ഗുഹസ്തിനിയുടെ ശ്ലോകമാണെന്നു പറഞ്ഞുകാണുന്നു. ഇവിടെ പ്രതിപദത്തിലെ ചന്ദ്രക്കലയെ ശിവൻെറ ജടാവല്ലിയുടെ പൂവാ

യിട്ടും രാത്രിയുടെ മന്ദസ്മിതമായും ഗ്രഹങ്ങളുടെ തളിരില യായും സന്ധ്യയുടെ കടിപ്രദേശനഖക്ഷതമായും ഇരു ട്ടിനു വജ്രായുധമായും ആകാശമാകുന്ന ജന്തുവിന്റെ കൊമ്പായും കാമദേവന്റെ വില്ലായും ഉൽപ്രേക്ഷിച്ചിരിക്കുന്നു. ഇതു ഏതു പുംസ്കവിയുടെ പ്രതിഭയോടും കിടപിടിക്കുന്നതിനു അലംഭൂഷ്ണുവാണെന്നു പറയാം.

“ഉന്നിദ്രകോകനദരേണുപിശംഗിതാംഗാ
ഗായന്തി മഞ്ജുമധുപാ ഗ്രഹദീർഘികാസു
ഏതച്ചകാസ്തി ച രവേർന്നവബന്ധുജീവ
പുഷ്പച്ഛദാഭമുദയാചലചുംബിബിംബം.”

എന്ന സൂര്യോദയവർണ്ണനശ്ലോകം വിജ്ജകയുടെ കവിതയ്ക്കു ശാന്തമായ ഒരു ദൃഷ്ടാന്തമാണ്. ശാന്തമെന്നു പറഞ്ഞതെന്തെന്നാൽ “നീലോൽപലദലശ്യാമ”യായ വിജ്ജകലജ്ജയേജ്ജയിച്ചു പ്രകടിപ്പിച്ചിട്ടുള്ള ശൃംഗാരശൃംഗങ്ങൾ നോക്കിയാൽ അവർ ഒരു പെൺ വെൺമണിയാണെന്നു തോന്നാതിരിക്കയില്ലെന്നുള്ളതുകൊണ്ടാണ്. അതുപോലെ ശീലഭട്ടാരിക, വികടനിതംബ, മുതൽപേരും നിരങ്കുശമായി ശൃംഗാരത്ധങ്കാരത്തിനു ശങ്കിച്ചിട്ടില്ലെന്നു തന്നെ പറയാം. ഒററശ്ലോകങ്ങൾ വെച്ചുകൊണ്ടു പുറപ്പെടുവിക്കുന്ന ഈ അഭിപ്രായത്തിനുഅന്യഥാത്വം അവരുടെ കൃതികൾ സമ്പൂർണ്ണമായി ലഭിക്കുന്നപക്ഷം സംഭവിക്കുമെന്നുണ്ടെങ്കിൽ കുറേക്കൂടി സന്തോഷകരമായിരിക്കും.

ഇങ്ങനെ കേവലം കവിതാലവലക്ഷിതകളായവരുടെ കാര്യമിരിക്കട്ടെ. സ്ത്രീകൾ സംസ്കൃതഭാഷയിൽ

രചിച്ചിട്ടുള്ള ഏതാനും പ്രബന്ധങ്ങൾ മിക്കവാറും സമ്പൂർണ്ണാവസ്ഥയിൽതന്നെ ഇപ്പോൾ ഉപലബ്ധങ്ങളായിട്ടുണ്ട്. അവയെപ്പററി വിചാരിക്കുന്നതിനു കുറെക്കൂടി ആസ്പദമുണ്ട്. ഈ പ്രബന്ധങ്ങളുടെ രചയിത്രികൾ വിജയനഗരസാമ്രാജ്യവുമായി അടുത്തോ അകന്നോ ഇടപെട്ടിട്ടുള്ളവരാണ്. ഒന്നാമതു ഗംഗാദേവി, പിന്നെ തിരുമലാംബ, അനന്തരം രാമഭദ്രാംബ എന്നിങ്ങനെ മൂന്നു സ്ത്രീകൾ ഇവിടെ പ്രസ്തുത്യകളാകുന്നു. മധുരാവിജയം അഥവാ വീരകമ്പരായചരിതം ഗംഗാദേവിയുടേയും, വരദാംബികാപരിണയം തിരുമലാംബയുടേയും, രഘുനാഥാഭ്യുദയം രാമഭദ്രാംബയുടേയും കൃതിയാകുന്നു. ഇവയിൽ മധുരാവിജയം മുഴുവൻ പ്രസിദ്ധീകരിച്ചിട്ടുണ്ട്. മററുള്ളവ രണ്ടും ഭാഗശഃ പ്രകാശിക്കപ്പെട്ടതായേ കണ്ടിട്ടുള്ളു. പുരാണേതിഹാസകഥകളിൽ ഭ്രമിക്കാതെ സ്വജീവകാലമഹച്ചരിതമാലംബിച്ചു പ്രബന്ധകല്പനയ്ക്കു ഇവർ മൂന്നുപേരും മുതിന്നതു പ്രത്യേകം പ്രമുഖപ്രശംസയെ അർഹിക്കുന്നു. ഗംഗാദേവി സ്വപ്രിയതമനായ കമ്പരായന്റെ കഥതന്നെ കവിതയ്ക്കു വിഷയമായി സ്വീകരിച്ചു. ശരീരസൌഭാഗ്യവും പ്രതിഭാവിലാസവും പ്രിയതമപ്രീതിക്കു സമപ്പിച്ച സതിയായ ആ മഹതി സർവ്വഥാ കൊണ്ടാടപ്പെടേണ്ടവളാകുന്നു. വിജയനഗരം ഭരിച്ചിരുന്ന മഹാരാജഗോത്രങ്ങളിൽ ആദ്യഗോത്രത്തിൽപ്പെട്ട ഒരു മഹാപുരുഷൻ ആയിരുന്നു കമ്പരായൻ അഥവാ കമ്പനൻ. പിതാവായ ബുക്കരായന്റെ നിദേശമനുസരിച്ചു കമ്പനൻ, ചമ്പുരായൻ എന്ന ദ്രമിഡരാജാവിനോടു

പോരിന്ന പുറപ്പെട്ടതും ശത്രുവിനെ ജയിച്ചു തുണ്ഡീരഭൂഖണ്ഡം കീഴടക്കി കാഞ്ചീപുരം കരസ്ഥമാക്കിയതും പിന്നീടു മധുരയിൽ സ്ഥാനമുറപ്പിച്ചിരുന്ന മഹമ്മദീയരെ മട്ടിച്ചു നിഷ്കാസനം ചെയ്തതും മററുമാണു മധുരാവിജയത്തിലെ പ്രതിപാദ്യവിഷയം. കമ്പനൻെറ കാലം ക്രിസ്തുവർഷം ൧൩൬൭ (കൊല്ലം ൫൪൨) ഇടയ്ക്കാണെന്നു കാണുന്നു. കൊല്ലത്തു ചക്രവർത്തിയായിരുന്ന രവിവർമ്മദേവൻ കാഞ്ചീപുരം ആക്രമിച്ചു ശേഷമാണു കമ്പനൻെറ കാഞ്ചീപുരപ്രവേശമെന്നും ഉണ്ണുനീലിസന്ദേശത്തിൻേറയും മധുരാവിജയത്തിൻേറയും നിർമ്മിതികാലങ്ങൾ തമ്മിൽ വളരെ അകലമില്ലെന്നും പറയേണ്ടിയിരിക്കുന്നു. ഉണ്ണുനീലി സന്ദേശത്തിൽ ആദിത്യവർമ്മരാജാവു തുലുക്കന്മാരോടു പടവെട്ടിയ കാര്യം പറഞ്ഞിരിക്കുന്നതു മധുരാവിജയകഥയോടു മിക്കവാറും അനുസന്ധിപ്പിക്കാമെന്നു തോന്നുന്നു. ചമ്പുരായൻെറ നേർക്കു കമ്പരായൻെറ പ്രസ്ഥാനത്തിൽ അകമ്പടിയായി ചോളരാജാവും കേരളരാജാവും മററുമുണ്ടായിരുന്നെന്നും ശത്രുവിധ്വംസനശേഷം മരതകപുരത്തു വിശ്രമിച്ചിരുന്ന കമ്പനൻെറ ദർശനത്തിന്നു ദ്രമിഡ കേരളാദിരാജാക്കന്മാർ കാത്തുനിന്നിരുന്നു എന്നും ഗംഗാദേവി വർണ്ണിക്കുന്നു. "ചോളകേരളപാണ്ഡ്യാദ്യൈർവ്വേത്രിതാം പ്രത്യപാദ്യത" എന്നും

"മഗധമാളവസേമണസിംഹളദ്രമിളകേരള
ഗൌളമുഖൈർന്നൃപൈഃ
അവസരാപ്തിപരൈരനവാസരം രുരുധിരേ
പ്രതിഹാരഭുവഃപ്രഭോ"

എന്നുമുള്ള ശ്ലോകങ്ങൾ നോക്കുക. ഇതു വാസ്തവമോ അതിശയോക്തി വിക്രമമോ മനോധൎമ്മഗുളികയോ എന്നു പരിച്ഛേദിക്കുവാൻ മാൎഗ്ഗമില്ല. ഒരു പക്ഷേ പ്രസ്തുത വൎണ്ണന പരന്തപനും പ്രതാപശാലിയും അനുരക്തനും രാജകുമാരനും ആയ പ്രിയതമന്റെ പരാക്രമപ്രശംസയിൽ അതിശയോക്തികൊണ്ടും പ്രസ്ഫുരിച്ചിട്ടുള്ളതും പ്രതിഭാ സ്വഭാവസിദ്ധവും ആയ വാഗ്വിലാസമാണെങ്കിൽതന്നെയും ആൎക്കും സസന്തോഷം സഹിക്കാവുന്നതേ ഉള്ളൂ. രണശൂരനായിരുന്ന കമ്പരായൻ ഗംഗാദേവിയ്ക്കു വളരെ മൃദുഹൃദയനായിരുന്നു. ഗംഗയുടെ അധരപുടത്തിൽനിന്നു വാക്കുകൾ നിൎഗ്ഗമിച്ചാൽ ഉടൻ അവയുടെ രസം ആസ്വദിക്കുവാൻ പിപാസാവിവശമെന്നതുപോലെ കമ്പരായന്റെ കാതുകൾ ജാഗരൂകങ്ങളായിരുന്നെന്നല്ലാതെ തോന്നുകയില്ല. കമ്പനൻ ഗംഗയോടുപറയുന്നു:

> "കമലാക്ഷി! കടാക്ഷ്യതാമയം
> സമയോ വൎണ്ണനയാരസാൎദ്രയാ
> ജന എഷ വചസ്ത്വദാമൃതം
> ശ്രവസാപായയിതും കുതൂഹലീ."

എന്നിട്ട്

> "ഇതി സാ ദയിതേന ഭാഷിതാ
> ദരനമ്രം ദധതീമുഖാംബുജം
> വദതിസ്മ ശനൈഃ ശുചിസ്മിതാ
> സരസോദാരപദാം സരസ്വതീം."

ഇത്യാദി ഭാഗങ്ങൾകൊണ്ടു അകൃത്രിമപ്രേമരസാൎദ്രമായ ദാമ്പത്യസുഖം കലാവിലാസചതുരയായ ഗംഗയും

ജിതചരനായ കമ്പരായനും അനുഭവിച്ചിരുന്നു എന്നു കാണാവുന്നതാണ്. തന്നിമിത്തം ഗ്രന്ഥകർത്ത്രിയുടെ മാനസികമായ ഉല്ലാസവും പ്രതിഭയുടെ ഉന്മേഷവും മധുരാവിജയത്തിൽ സർവ്വത്ര വ്യാപിച്ചിരിക്കുന്നു. ബുദ്ധിയുടെ മന്ദതയോ മനസ്സിന്റെ ക്ഷുദ്രതയോ നമ്മെ അഭിമുഖീകരിക്കുന്നില്ല. പിന്നെ ഒരു ഗുണം ഈ കൃതിയിൽ കാണുന്നതു് സ്ത്രീസഹജമായ വിചാര സൌകുമാര്യമാണ്. സൂതകയായ രാജ്ഞി ശിശുവുമായി കിടക്കുന്നതു്

"അവൈക്ഷത ക്ഷാമശരീരയഷ്ടേഃ
കുമാരമുൽസംഗഗതം സ ദേവ്യാഃ
ശരൽകൃശായാ ഇവ ശൈവലിന്യാ
സ്തരംഗലഗ്നം കളഹംസശാബം."

എന്നും, ശിശുക്കൾ മുട്ടുകുത്തി ഇഴയുന്നതു്

"കളക്വണൽ കാഞ്ചനകിങ്കിണീകം
ഗൃഹാങ്കണേ ജാനുചരം കുമാരം
ആലോകയന്താവമൃതാംബുരാശേർ-
മഗ്നാവിവാന്തഃ പിതരാവഭൂതാം."

എന്നും, വർണ്ണിച്ചിരിക്കുന്നതു നോക്കുക.

"ഭ്രശ്യത്താലഫലാകാരൈഃ പ്രാകാരാൽ ബാണപാതിതൈഃ
രണശ്രീകന്ദുകഭ്രാന്തിർവ്വിദധേ വീരമൂർദ്ധഭിഃ"

എന്ന യുദ്ധവർണ്ണനശ്ലോകത്തിൽ, പ്രാകാരത്തിലിരുന്നിരുന്ന വീരന്മാരുടെ തലകൾ ബാണംകൊണ്ടു പനന്തേങ്ങ വീഴുന്നതുപോലെ പതിക്കയും രണശ്രീയുടെ കന്ദുകങ്ങളോ എന്ന ഭ്രാന്തിയെ ജനിപ്പിക്കയും ചെയ്തു എന്നു

പറയുന്നതിൽ ഗ്രന്ഥകർത്ത്രിയുടെ വ്യായാമമായ കന്ദുകക്രീഡ തന്നേ കടന്നുകൂടിയതുപോലെ തോന്നുന്നു. പനന്തോങ്ങായുടെ കഥ ശത്രുവീരന്മാരുടെ ശരീരകാഠിന്യത്തേയും അസ്ത്രദുർഭേദ്യതയേയും ദ്യോതിപ്പിക്കുന്നു. യുദ്ധയാത്രയ്ക്കു മുമ്പു കമ്പനനോടു പിതാവു ചെയ്ത ഉപദേശത്തിന്റെ മഹിമയെ ഗംഗ ഇങ്ങനെ വൎണ്ണിക്കുന്നു.

"ഗുരൂപദേശഃ കിലാകഥ്യതേ ബുധൈ-
രകൎക്കശം കിഞ്ചനരത്നകുണ്ഡലം
അമേചകം നൂതനമഞ്ജനം സതാം
അജാതഗാത്രക്ഷയമത്ഭുതം തപഃ."

പിന്നേയും ഹിതങ്ങൾ ചെയ്താലും പരുഷഭാഷിയായ രാജാവിനോടു പ്രജകൾ അനുരഞ്ജിക്കയില്ലെന്നു പറഞ്ഞിരിക്കുന്നതു നോക്കുക.

"ഹിതാനികുൎവ്വന്നപിനാനുരക്തയേ
ജനസ്യജല്പൻ പരുഷം രുഷാ നൃപഃ
പയാംസി വൎഷന്നപി കിം ന ഭീഷണഃ
കഠോരവിസ്ഫൂൎജ്ജഥുഗൎജ്ജിതോ ഘനഃ."

ഇങ്ങനെ സരസങ്ങളായ പല ശ്ലോകങ്ങൾ ഈ കൃതിയിൽ കാണുന്നു. അൎത്ഥനൈൎമ്മല്യം നോക്കുമ്പോൾ ഗംഗാദേവിയുടെ കൃതി ഒരു ഗംഗാപ്രവാഹമെന്നുതന്നെ പറയാം. പദപ്രയോഗകോമളത്വം വിചാരിച്ചാൽ

"യാ വൈദൎഭഗിരാം വാസഃ കാളിദാസാദനന്തരം"

എന്ന പ്രശസ്തി കേവലം അജ്ഞാതപ്രായയായ വിജയ

യുടെ പേരിൽനിന്നു നീക്കി ഗംഗാദേവിയുടെ പേരിൽ വരവു വയ്ക്കേണ്ടതായും തോന്നുന്നു.

വരദാംബികാപരിണയം ഒരു ചമ്പു ആണു്. ഏകദേശം നാന്നൂറു സംവത്സരങ്ങൾക്കു മുമ്പു വിജയനഗര ചക്രവർത്തിയായിരുന്ന അച്യുതരായൻ വരദാംബയെ വിവാഹം കഴിച്ചതും അവർക്കു വെങ്കടാചലപതിയുടെ പ്രസാദംനിമിത്തം ചിന്നവെങ്കിടാദ്രി എന്ന പുത്രൻ ജനിച്ചതും ആയ ചരിത്രംകൊണ്ടു ഈ കാവ്യം അവസാനിക്കുന്നു. ഈ കൃതി ആരംഭിക്കുന്നതു അച്യുതരായന്റെ പൂർവ്വികരുടെ വംശവിവരണമായിട്ടാണു്. അച്യുതരായന്റെ പിതാവായ നരസൻ അഥവാ നരസിംഹൻ ചോളരാജാവിനെ ജയിച്ചതും ദിഗ്ജയം ചെയ്തതും രാമേശ്വരത്തും ഗോകർണ്ണത്തും മററും ഈശ്വരാച്ചനം ചെയ്തതും ഗോകർണ്ണത്തുവെച്ചു തുലാപുരുഷദാനം കഴിച്ചതും മററും ഇതിൽ പ്രതിപാദിച്ചിട്ടുണ്ടു്. അവിടവിടെ ചില ഭാഗങ്ങൾ മാത്രമല്ലാതെ ഈ കൃതി മുഴുവൻ പ്രസിദ്ധപ്പെടുത്തിക്കണ്ടിട്ടില്ല. പ്രകാശിതമായ ഭാഗങ്ങളിൽ രസവിഷയകമായ അഴകു വിവരിക്കത്തക്കതായി ഒന്നുമില്ല. മാതൃകയ്ക്കു ഒരു ശ്ലോകം താഴെ ചേർത്തിരിക്കുന്നു.

"അനന്യസാമാന്യഗുണാദിസാന്ദ്ര-
സ്തദനുവായാർണ്ണവപൂർണ്ണചന്ദ്രഃ
കൌക്ഷേയസാക്ഷീകൃതവീരലക്ഷ്മീ
കരഗ്രഹോഭൂൽഭുവിതിമ്മഭൂപഃ."

മേൽപറഞ്ഞ അച്യുതരായന്റെ അപദാനപ്രധാനമായി അച്യുതരായാഭ്യുദയം എന്നൊരു കാവ്യമുണ്ട്. അതിന്റെ സംപ്രദായത്തിലാണ രാമഭദ്രാംബ രഘുനാഥാഭ്യുദയം രചിച്ചിട്ടുള്ളതെന്നു തോന്നുന്നു. രഘുനാഥനായ്ക്കൻ തഞ്ചാവൂർ നായ്ക്കർവംശത്തിൽപ്പെട്ട ഒരു മഹാനായിരുന്നു. രഘുനാഥന്റെ പിതാവായിരുന്നു അച്യുതനായ്ക്കൻ. ഈ പിതാപുത്രന്മാരുടെ ഖ്യാതിഗാതാക്കളായി വളരെ കവികളുണ്ടായിരുന്നു. അക്കൂട്ടത്തിൽ ഒരു കീൎത്തിവിസ്താരയിത്രിയാണ രാമഭദ്രാംബ. സംസ്കൃതം, തെലുങ്കു മുതലായി എട്ടു ഭാഷകളിൽ സാമൎത്ഥ്യം സമ്പാദിച്ചിരുന്ന രാമഭദ്രാംബതന്നെ രഘുനാഥനായ്ക്കനോടു പല വിദ്യകളും അഭ്യസിച്ചിട്ടുള്ളതായി പറയപ്പെട്ടിരിക്കുന്നു. സാഹിത്യത്തിലും ഒരുപക്ഷെ അതിൽ കൂടുതലായി സംഗീതത്തിലും രഘുനാഥൻ അഗ്രഗണ്യനായിരുന്നു. ജയന്തസേന മുതലായി ചില രാഗങ്ങളുടേയും രാമാനന്ദം മുതലായി ചില താളങ്ങളുടേയും സൃഷ്ടികൎത്താവു് ഈ നായ്ക്കരാജാവാകുന്നു. നൎത്തനപ്രവൎത്തനത്തിലും അദ്ദേഹം അത്യൽസുകനായിരുന്നു. കലകളിൽ എന്നതുപോലെ പോൎക്കളത്തിലും രഘുനാഥനായ്ക്കൻ കുശലനായിരുന്നു. തഞ്ചാവൂർസംസ്ഥാനത്തിന്റെ മേൽക്കോയ്മ വഹിച്ചിരുന്ന വിജയനഗരം രാമരായനുണ്ടായ രണഭംഗത്തിനുശേഷം വെങ്കടപതിരായന്റെ ഭരണത്തിൽ ന്യൂനീകൃതപ്രതാപമായി കഴിഞ്ഞുവന്നു. അപ്പയ്യദീക്ഷിതരുടെ ശരണ്യനായിരുന്ന പ്രസ്തുത വെങ്കിടപതിയോടു മഹമ്മദീയർ പോരിനാരംഭിച്ചു. അപ്പോൾ അധിരാജനെ സഹായിച്ചു ശത്രുക്കളെ വിദ്രാവണം ചെയ്യുു

രഘുനാഥനായ്ക്കനായിരുന്നു. പറങ്കികളാൽ (പോർട്ടു ഗീസ്‌കാരാൽ) സിംഹാസനത്തിൽനിന്നു ഭ്രംശിതനായ യാപ്പാണം രാജാവു് (സംസ്കൃതത്തിൽ യാപ്പാണം നേപാളമെന്നെങ്ങനെയോ രൂപാന്തരപ്പെട്ടു കാണുന്നു) തഞ്ചാവൂർ ചെന്നു രഘുനാഥനെ അഭയംപ്രാപിച്ചു. അതേ കാലത്തുതന്നെ സമുദ്രതീരവാസികളെ പീഡിപ്പിച്ചുകൊണ്ടു സമീപസ്ഥമായ ദ്വീപിൽ സങ്കേതമുറപ്പിച്ചു ചോളകൻ എന്നൊരുവൻ ഗർവ്വിഷ്ഠനായി വാണിരുന്നു. വെങ്കിടപതിരായൻെറ കാലശേഷം ജഗ്ഗരായൻ എന്നൊരു രാജമത്സരി വിജയനഗരരാജാവിനെ വധിച്ചു രാജ്യം അപഹരിച്ചു. അടുത്ത അവകാശിക്കു തല്ക്കാലം പലായനവും പിന്നീടു രഘുനാഥനായ്ക്കൻെറ സാഹായ്യവുമല്ലാതെ പരായണമുണ്ടായിരുന്നില്ല. ഈ വക പല കാർയ്യങ്ങളുടേയും നിർവ്വഹണത്തിനു രഘുനാഥൻ മഹത്തായ ഒരു സൈന്യത്തോടുകൂടി തഞ്ചാവൂരിൽനിന്നു പുറപ്പെട്ടു. ഇതെല്ലാം ക്രിസ്ത്വബ്ദം 1614-ാ ഇടയ്ക്കാണെന്നു പറയേണ്ടിയിരിക്കുന്നു. രഘുനാഥൻ ആദ്യമേ ചോളകമർദ്ദനം കഴിച്ചു, പിന്നെ പറങ്കികളെ പറത്തുവാൻ പുറപ്പെട്ടു. "തരീഭിരേതത്തരണായതുണ്ണം അകല്പയൽ സേതുമനന്യസാധ്യം" എന്നു രാമഭദ്രാംബ പറയുന്നതിൽനിന്നു രഘുനാഥൻ സാക്ഷാൽ രഘുനാഥനേപ്പോലെ നൌനിർമ്മിതമായ കൃത്രിമസേതുവിൽക്കൂടെ ലങ്കയിൽ പ്രവേശിച്ചതായി കാണുന്നു. യുദ്ധത്തിൽ പറങ്കികളെ തോല്പിച്ചു യാപ്പാണരാജാവിനെ സിംഹാസനത്തിൽ വീണ്ടും പ്രതിഷ്ഠിച്ചു. അവിടന്നു ജഗ്ഗരായൻെറ

ദിക്കിലേക്കു പുറപ്പെട്ടു. പാണ്ഡ്യതുണ്ഡീരാദി ദേശനാഥന്മാരുടെ മൈത്ര്യംകൊണ്ടു ബലിഷ്ഠനായിരുന്ന ആ ശത്രുധൂർത്തനെ രഘുനാഥൻ ജയിക്കയും വിജയനഗരത്തെ പൂർവ്വവൽ പ്രതിഷ്ഠാപിക്കയും ചെയ്തു. അനന്തരം നമ്മുടെ കഥാനായകൻ തഞ്ചാപുരിയിലേക്കു പ്രത്യാഗമിച്ച് അന്തഃപുരസ്ത്രീകളുടെ സംഗീതസാഹിത്യ നർത്തനാദി കലാവിലാസസാരസ്യങ്ങൾ ആസ്വദിച്ചു സുഖമായി രാജ്യം ഭരിച്ചു. ഇതെല്ലാമാണു രാമഭദ്രാംബയുടെ കവിതാവാസനയെ ഉദ്ദീപിപ്പിച്ചുകാണുന്നതു്. ഈ കൃതിയും സംപൂർണ്ണമായി എനിക്കു കാണ്മാൻ കഴിഞ്ഞിട്ടില്ല. കണ്ടിടത്തോളംകൊണ്ടു് ഒരഭിപ്രായം പറയുക എന്നു വച്ചാൽ രാമഭദ്രാംബയുടെ രീതി ഗംഗാദേവിയുടേതിൽ നിന്നു ഭിന്നമാണെന്നു പറയേണ്ടിയിരിക്കുന്നു. ഗംഗാദേവിയുടെ ഹൃദയം രസത്തിനെ ആദരിക്കുന്നതിനുന്മുഖവും അവരുടെ വാക്യങ്ങൾ മനോഗതങ്ങളെ സ്ഫുടിപ്പിച്ചു മററുള്ളവരുടെ മനസ്സിനെ ഹരിച്ചു രസപ്രയോഗംകൊണ്ടു ദ്രവീകരിക്കുന്നതിനു പററിയതും ആകുന്നു. അക്ലിഷ്ടസരളമായ പദപ്രയോഗത്തിനു ഗംഗാദേവിക്കുള്ള പാടവം അന്യാദൃശവുമാണു്. രാമഭദ്രാംബ, രസത്തിനു സ്വാഗതം പറയുവാൻ നോക്കിയിരിക്കുന്ന കൂട്ടത്തിലല്ല. രസത്തിനോടവൾക്കു വൈമുഖ്യമില്ലെന്നേ പറയേണ്ടതുള്ളു. എന്നാൽ അവർ കേവലം നീരസയല്ല. ജഗ്ഗരായൻ പോരിൽ മരിച്ചശേഷം അയാളുടെ പക്ഷ്യന്മാരായ പാണ്ഡ്യതുണ്ഡീരാദികളുടെ ഭയചഞ്ചലമായ സംഭ്രമം വർണ്ണിച്ചിരിക്കുന്നതു നോക്കുക.

"ജന്യൈസ്സൈന്യൈർജ്ജഗ്ഗരാജാദിമേഷു
വ്യാപന്നേഷു വ്യാപിഭിഃ പാണ്ഡ്യവീരഃ
ക്ഷോണീരക്ഷാക്ഷോഭ്യബാഹാബലാഢ്യോ-
ഹ്യാത്മപ്രാണത്രാണയത്നാകുലോഭൂൽ

സ്കന്ധാവാരേ ഗന്ധനാഗാശ്വസംഘാൻ
യോഷാരത്നദ്രവ്യഭൂഷാവിശേഷാൻ
പാണ്ഡ്യസ്ത്യക്ത്വാപ്രാണഭീത്യാസമിത്യാം
ധീമാൻ ക്രോശം പ്രാദ്രവദ്ദീനദീനഃ

തുണ്ഡീരാണാമീശിതാദ്ദന്യയേന
പ്രാപയ്യൈവം പാണ്ഡ്യമത്യന്തഭംഗം
സദ്യോധാവീത്തേന സാകം രണോർവ്യാ
അഗ്ര്യൈസ്സൈന്യൈർഹാസ്യമാനോസ്തലജ്ജം."

അതായതു ഭൂമിരക്ഷയിൽ അക്ഷോഭ്യമായ ഭുജപരാക്രമമു ള്ളവനാണെങ്കിലും പാണ്ഡ്യവീരൻ സ്വപ്രാണരക്ഷയ്ക്കു വളരെ പരുങ്ങേണ്ടതായിവന്നു. തന്റെ പാളയത്തിൽ തന്നെ ഗജപ്രൌഢന്മാരേയും അശ്വസംഘങ്ങളേയും സ്ത്രീരത്നാഭരണാദിവിഭവങ്ങളേയും ആ ബുദ്ധിമാൻ ഉപേക്ഷിച്ചിട്ടു യുദ്ധത്തിൽ പ്രാണഭീതിയോടെ ദീനദീനനായി ക്രുവീട്ടുദൂരം സ്വയമേ ഓടി. എന്നാൽ ക്രൂടെ ഓടുന്നതിനു മൊരുവനുണ്ടായിരുന്നു. അയാൾ തുണ്ഡീരദേശാധിപതിയാണ്. ഇയ്യാളുടെ കുനയംകൊണ്ടാണു പാണ്ഡ്യരാജാവു ദുർഘടത്തിൽ അകപ്പെട്ടതു്. ഇയ്യാളുടെ ഓട്ടംകണ്ടു സൈനികന്മാരുപോലും ചിരിച്ചുപോയി. അത്ര നിർല്ലജ്ജമായും തിടുക്കത്തിലുമായിരുന്നു ഓട്ടം. യുദ്ധസന്നദ്ധ

ശൌൎയ്യത്തിൽ നില്ക്കുന്ന സൈനികന്മാർ ചിരിക്കുണമെങ്കിൽ ഒട്ടും സാമാന്യത്തിലധികം പ്രാകൃതമായിരുന്നിരിക്കണമല്ലോ. പാണ്ഡ്യൻ ബുദ്ധിമാനെന്നു പറഞ്ഞിരിക്കുന്നതിലെ ആക്ഷേപവും ഭംഗിയായി. എന്തുകൊണ്ടെന്നാൽ അന്തഃപുരസ്ത്രീകളേയും വിലപിടിച്ച സാധനങ്ങളേയും കരിതുരഗാദിസേനാവിഭാഗങ്ങളേയും രക്ഷിക്കുവാൻ നോക്കിനിന്നു പ്രാണന്ന് ഏടാകൂടമുണ്ടാക്കാതെ അദ്ദേഹത്തിന്ന് അവിടന്നു കടന്നുകളയാമെന്നു തോന്നിയല്ലോ. ഈ ഭാഗത്തു സ്ഫുരിക്കുന്ന ഉപഹാസരസം ആസ്വാദ്യമായിരിക്കുന്നു. എന്നാൽ രസസ്പൎശമില്ലാതെ വെറും വിഷയപ്രതിപാദനമാത്രമായും ഒട്ടു വളരെ ഭാഗങ്ങൾ കാണുന്നുണ്ടു്.

കമ്പരായൻ, രഘുനായിക്കൻ മുതലായ മഹാപുരുഷന്മാരുടെ അസാധാരണ പൌരുഷം കൊണ്ടല്ലാതെ സ്ത്രീകളുടെ കവിതാവാസന പുഷ്ടിച്ചിരുന്നില്ലെന്നു പ്രസ്തുത ചരിത്രകാവ്യങ്ങൾ തോന്നിപ്പിക്കുന്നു. പക്ഷേ ജനസമുദായത്തിൽ നടക്കുന്ന എത്രയോ സംഗതികൾ സൂക്ഷ്മാവലോകനപടുക്കൾക്കു സാഹിത്യസാമഗ്രികളായിട്ടിപ്പോൾ ഉപകരിക്കുന്നു. അതിനാൽ, പരിശീലനംകൊണ്ടു, വാസനയുണ്ടെങ്കിൽ, സാഹിത്യയത്നം സഫലമാക്കുവാൻ സ്ത്രീകൾക്കും പുരുഷന്മാൎക്കെന്നതുപോലെ സാധിക്കുമെന്നു സ്പഷ്ടമാകുന്നു.

# സ്ത്രീപുംസഭേദം.

---

ജീവപോഷണത്തിലും പ്രത്യുൽപാദനത്തിലുമുള്ള ആസക്തി സൃഷ്ടിചക്രത്തിൽ സർവ്വത്ര വ്യാപിച്ചിരിക്കുന്ന ചോദന ആകുന്നു. പ്രത്യുൽപാദനത്തിനു പല സൃഷ്ടിവിശേഷങ്ങളിലും സ്ത്രീപുംസരൂപമായ രൂപാന്തരത കാണുന്നു. സ്ത്രീപുംസഭേദത്തിന്റെ നിദാനം ലിംഗഭേദമാകുന്നു. പക്ഷെ ലിംഗഭേദാപേക്ഷ കൂടാതെയും പ്രത്യുൽപാദനം നടക്കുന്നുണ്ട്. ജീവാൽജീവാന്തര പ്രാപ്തിയാണു പ്രത്യുൽപാദനംകൊണ്ടു സാധിക്കുന്നത്. ജീവന്റെ അവലംബമായ പദാർത്ഥത്തിന്റെ അണുവിനു "സെൽ" (Cell) എന്നു പറയുന്നു. ജീവച്ചിമിഴുകളായ ജീവപദാർത്ഥാണുക്കൾക്കു കോശകങ്ങൾ എന്നു സംജ്ഞ കല്പിക്കാം. സൃഷ്ടിയുടെ തുലോം താഴ്ന്ന കോടികളിലുള്ള പല ഉൽഭിത്തുകളും ഒററജ്ജീവകോശകം മാത്രമുള്ളവയാണ്. സൃഷ്ടികൌശലം ക്രമേണ ഉൽഗമിക്കുമ്പോൾ ഉൽഭിത്തുകളും പ്രാണികളും ബഹുകോശകങ്ങളായിത്തീരുന്നു. വെററിലക്കൊടി, മരച്ചീനി, പത്തലുകൾ മുതലായവ മുറിച്ചു നട്ടു കിളിപ്പിച്ചു വളർത്താം. ഇവിടെ പ്രത്യുൽപാദനത്തിൽ ലിംഗഭേദത്തിനു പ്രവേശമേ ഇല്ല. അവയവച്ഛേദം സ്വയമായുണ്ടായിട്ടിങ്ങനെ പെരുകുന്ന പ്രാണികളുമുണ്ട്. സൃഷ്ടിഗതി കുറെക്കൂടി ഉയന്നാൽ സ്ത്രീത്വവും പുംസ്ത്വവും ഒരേസത്വത്തിൽ തന്നെ സംഘടിച്ച് അർദ്ധനാരീശ്വരസ്വരൂപത്തിൽ വർത്തിക്കുന്ന പ്രാണികളുമുണ്ട്. കുളയട്ട, ഞാഞ്ഞൂൽ, ഒച്ച് മുതലായവ ഇത്തര

ത്തിൽ ഉൾപ്പെട്ടതാണ്. ഇവയ്ക്കുമുപരിയായ ഒരു ദശയിലാണ് സ്ത്രീപുരുഷഭേദം വ്യക്തീഭവിക്കുന്നത്.

ലിംഗഭേദത്തിന്റെ പ്രകൃതി, അതായതു സ്ത്രീപുംസഭേദത്തിന്റെ ആന്തരതത്വം ഗ്രഹിക്കുവാൻ ശാസ്ത്രജ്ഞന്മാക്കു സാധിച്ചിട്ടില്ല. എന്നാൽ ചില ഊഹങ്ങൾക്കു വഴിയില്ലാതെയുമില്ല. അലിംഗങ്ങളുടെ പ്രത്യുല്പാദനത്തിൽ, ജനകങ്ങൾക്ക് അംഗവിച്ഛേദവും അതുമൂലമുള്ള ചേതവും നേരിടുന്നു; പിതൃസ്ഥാനീയത്തിനും സന്താനസ്ഥാനീയത്തിനും തമ്മിൽ ആകൃതിയിൽ അധികഭേദമുണ്ടാകുന്നില്ല. ഉരുളക്കിഴങ്ങു മുതലായവയ്ക്കു ഗുണഹാനിപോലും നേരിടുന്നു; സന്താനസംഖ്യ വലുതാകുവാൻ ഇടയില്ല; ഇങ്ങനെ പല ന്യൂനതകളുമുണ്ട്. ഭിന്നലിംഗങ്ങൾ തമ്മിലുള്ള സംയോഗംകൊണ്ടുള്ള പ്രത്യുൽപാദനത്തിൽ ക്ലിപ്തസീമയ്ക്കുള്ളിൽ വൈചിത്ര്യത്തിനും നവീനരൂപങ്ങൾക്കും സ്ഥാനമുണ്ട്; പ്രേമം മുതലായ ഹൃദയഭാവങ്ങൾക്ക് അവകാശമുണ്ട്; ഒടുവിൽ മനുഷ്യരുടെ പക്ഷത്തിലെങ്കിലും സാമ്രാജ്ഞികനിഷ്ഠയ്ക്കും ചരാചരതല്പരതയ്ക്കും സംഗതിയുമുണ്ട്. ഇങ്ങനെയുള്ള വ്യത്യാസങ്ങളായിരിക്കാം അലിംഗതയിൽനിന്നു സലിംഗതയിലേയ്ക്കുള്ള പരിണമനത്തിന്നുള്ള കാരണങ്ങൾ.

എങ്ങനെയായാലും ലിംഗഭേദം പ്രതിഷ്ഠിതമായശേഷമുള്ള പരിണാമഗതിയിൽ പല ഭാവഭേദങ്ങൾ പ്രബലീഭവിച്ചിരിക്കുന്നു. ഒന്നാമതായി സ്ത്രീയെന്നും പുരുഷനെന്നുമുള്ള ദ്വൈവിധ്യം ഒരേ ജാതിയിൽ തന്നെ സ്ഥിരീഭവിച്ചു. പ്രത്യുൽപാദനത്തിനു വേണ്ട സാമഗ്രികൾ

നിർമ്മിക്കുന്ന ഡിപ്പാർട്ടുമെൻറുകൾ വേർതിരിച്ചു. സന്താനോൽപത്തിക്ക വേണ്ട മുട്ടകൾ അഥവാ അണ്ഡകങ്ങൾ സ്ത്രീയിലുണ്ടാകുന്നു. ഇവ പ്രായേണ ഉദാസീനങ്ങളാണ്. അവയെ ഉൗർജ്ജിതപ്പെടുത്തി ഫലവത്താക്കുന്നതു ബീജാണുക്കളാണ്. അവ പുരുഷനിൽ ഉണ്ടാകുന്നു. സലിംഗങ്ങളായ ഉപരിസൃഷ്ടികളിൽ പ്രത്യുൽപാദനശക്തി പകടമാകുമ്പോൾ ജനനേന്ദ്രിയങ്ങളിലുള്ള ജീവകോശകങ്ങൾ പെരുകുകയും ആ ഇന്ദ്രിയങ്ങൾ കനത്തു് അഭിവൃദ്ധങ്ങളാകയും ചെയ്യുന്നു. തന്നിമിത്തം പുരുഷസൃഷ്ടിയിൽ ജനനസാധനങ്ങളായ അണുക്കളുടെ മോചനംകൊണ്ടു ലഭ്യമാകുന്ന സുഖസിദ്ധിക്ക പ്രചോദന ജനിക്കുന്നു. എന്നുതന്നെയുമല്ല, ജനനേന്ദ്രിയസംബന്ധികളും രസസ്രുത്തുകളും ആയ സ്നായുക്കൾ ഔർജ്ജിത്യം ആർജ്ജിക്കുന്നു. ഇതിൽനിന്നു ദാമ്പധർമ്മോന്മേഷകരമായ രസമുണ്ടായി, രക്തത്തിൽ കലന്നു സർവാംഗം വ്യാപിക്കുന്നു. ഇങ്ങനെയുണ്ടാകുന്ന രസത്തിന് "സെക്സ് ഹോർമോൺസ്" (Sex-hormones) എന്നു പറയുന്നു. ഈ രസം സുപ്താവസ്ഥയിൽ ഇരിക്കുന്നതും പ്രത്യുൽപാദനത്തിന് ഉപകരിക്കുന്നതും ആയ ലിംഗഭേദങ്ങളെ സ്ഫുടിപ്പിച്ച് ഉൗർജ്ജിതപ്പെടുത്തുന്നു. ഉദാഹരണത്തിന് ആൺതവളയുടെ പ്രഥമാംഗുലിക്ക വീക്കമുണ്ടാകുന്നു; സ്തനഭൃത്തുകളായ സ്ത്രീജന്തുക്കളിൽ സ്തനങ്ങൾ ജൃംഭിച്ചു ഭവിഷ്യൽസന്താനങ്ങളുടെ മുലകുടിക്ക സജ്ജീഭവിക്കുന്നു. കൂടാതെ സ്ത്രീകുക്ഷിയിൽഉള്ള സ്നായുജടകളിൽ ആർത്തവജന്യങ്ങളായ അണ്ഡകോശകങ്ങളെ ഗ്രഹിച്ചുറപ്പിച്ചു

നിൎത്തുവാനും തണ്ണീർകുടം, മാശ്രുവള്ളി മുതലായവയുടെ പ്രതിഷ്ഠയ്ക്കും "ഹോർമോൺസ്" എന്ന രസവിശേഷം ഉപകരിക്കുന്നു. സ്ത്രീപുംസങ്ങളുടെ സിരാചക്രവും സ്പഷ്ടമായി ബാധിക്കപ്പെടുന്നു. അതുകൊണ്ടു് ഏറെക്കുറെ സുപ്താവസ്ഥയിൽ ഇരിക്കുന്ന ആധ്യാത്മിക പ്രതിപത്തികൾ ഉൽബുദ്ധങ്ങളായി ത്തീരുന്നു.

അണ്ഡകോശങ്ങളുടെ (egg-cells) സമയിത്രിയായ സ്ത്രീ പ്രായേണ സ്വസ്ഥയും ശാന്തയുമായിരിക്കുന്നു. അസ്വസ്ഥതകളും സ്ഫുരണങ്ങളുമെല്ലാം പുരുഷനിലാണു്. അതുകൊണ്ടു സ്ത്രീയ്ക്കു ആകർഷകമായി തോന്നുവാൻ തക്ക പല വേഷവിശേഷങ്ങളും പ്രകൃതി പുരുഷനു സമ്പാദിച്ചുകൊടുത്തിരിക്കുന്നു. കേസരിയുടെ സടകളും കൊമ്പനാനയുടെ കൊമ്പും ആൺമാനിന്റെ ശൃംഗങ്ങളും പൂവൻകോഴിയുടെ പൂവും ആൺമയിലിന്റെ വൎണ്ണാഡംബരങ്ങളും ഒരു പക്ഷേ മനുഷ്യരിൽ പുംമുഖത്തു ശ്മശ്രുമിശ്രതയുമെല്ലാം അനലംകൃതകളും ഒഴുക്കൻ ആകൃതിക്കാരുമായ അതതുജാതി സ്ത്രീകളെ വശീകരിക്കുവാനായിരിക്കണമെന്നു ശാസ്ത്രകോവിദന്മാർ ഊഹിക്കുന്നു. ലിംഗഭേദം നിമിത്തമുള്ള പരിണാമത്തിലിങ്ങനെ പുരുഷവേഷത്തിനു മോടികൂടിയതാണുപോലും.

സാധാരണ സ്ത്രീ അബല എന്നാണു വെച്ചിരിക്കുന്നതു്. എന്നാൽ മറിച്ചും അപൂൎവ്വം ചില ദൃഷ്ടാന്തങ്ങൾ ഇല്ലെന്നില്ല. അതിലൊന്നാണു ചിലന്തിജാതി. പല മാതിരിചിലന്തികളെ എടുത്തു നോക്കിയാലും പുരുഷൻ സ്ത്രീയേക്കാൾ തുലോം ചെറുതാണു്. ആകൃതിയിൽ

പുരുഷൻ ജീവത്തായ ഒരാഭരണംപോലെ അത്ര തേജസ്വിയും സ്ത്രീ അലങ്കാരരഹിതയും അകൃത്രിമരൂപയും ആയിത്തന്നെ കാണപ്പെടുന്നു. പക്ഷേ മനുഷ്യമാനദണ്ഡങ്ങൾ പ്രയോഗിച്ചു പറയുന്ന പക്ഷം 150 റാത്തൽ തൂക്കവും ആറടി ഉയരവും ഉള്ള ഒരു പുരുഷനും രണ്ടുലക്ഷം റാത്തൽ തൂക്കവും സാമാന്യം ഒരു വലിയ പള്ളിയുടെ സ്തൂപികയോളം പൊക്കവുമുള്ള ഒരു സ്ത്രീയും തമ്മിലുള്ള സംഗമംപോലെയാണു ചിലന്തികളിൽ പുരുഷനും സ്ത്രീയും തമ്മിലുള്ള സംഗമം. (1930 അക്ടോബർ ക്വാർട്ടേർലി റിവ്യൂ പുറം 384) ഇത്രമാത്രം അന്തരമുള്ള രണ്ടു സത്വങ്ങൾ തമ്മിലുള്ള ഘടന കുറെ ദുർഘടമാണെന്നു പറയേണ്ടതില്ലല്ലോ. ശൃംഗാരലളിതനായി പുറപ്പെടുന്ന പുരുഷൻ സ്ത്രീയുടെ ആഹാരകബളമായി കലാശിക്കാതിരിക്കുവാൻ സൂക്ഷിക്കേണ്ടിയിരിക്കുന്നു. അതുകൊണ്ടു പുരുഷലൂതാപ്രാണി തന്റെ പ്രാണപ്രിയയോടടുക്കുമ്പോൾ അവൾക്കു നിവേദിക്കുവാൻ വല്ല ഭക്ഷ്യപദാൎത്ഥവുമായേ പുറപ്പെടാറുള്ളു. ഈ വിഷയത്തിൽ നേരിടുന്ന വിട്ടുവീഴ്ചയ്ക്കു സ്വജീവൻതന്നെ ബലികഴിക്കേണ്ടിവരും. മററു ചിലതരം ചിലന്തികളിൽ പുരുഷൻ സ്ത്രീയുടെ അധിവാസമായ ലൂതാ വലയത്തിന്റെ ഒരു കോണിൽ ദൂരെയിരുന്നു ഒരു നൂൽ പിടിച്ചു കുലുക്കി നോക്കും. അതിനുത്തരമായി നൂലുകളിൽ ഒരു ചലനവും കാണാത്തപക്ഷം അന്നേദിവസം ഹതഭാഗ്യനായ പുരുഷപ്രാണി നിവൎത്തനം ആചരിക്കയാണുത്തമം. സ്ത്രീയുടെ ചുററും അകലെയായി പ്രദക്ഷിണനൃത്തം വയ്ക്കുന്നതുകളുമുണ്ടു്. ദൂരെയിരുന്നു വേഷഭംഗി

പ്രദശിപ്പിക്കുന്നവയുമുണ്ട്. പക്ഷേ സ്ത്രീ, പ്രസാദവിമുഖിയാണെന്നു കണ്ടാൽ ശീഘ്രപലായനംകൊണ്ടു രക്ഷനേടത്തക്ക ദൂരത്തിലിരുന്നുകൊണ്ടല്ലാതെ പൌരുഷങ്ങളും കൌശലങ്ങളും പ്രയോഗിക്കപ്പെടാറില്ല. ചിലന്തികളുടെ സംഗമവും കുറെ വിചിത്രമാണ്. ബീജാണുപൂരിതങ്ങളായ മുഖാനുബന്ധങ്ങളെ പുരുഷൻ സ്ത്രീയുടെ പ്രസവരന്ധ്രത്തിൽ നിക്ഷേപിക്കയാണു ചെയ്യുന്നതു്. "പ്രസീദ, പ്രസീദ, പ്രിയേ, ദാസനാണു ഞാൻ" എന്ന ഭാവം പുരുഷലൂതാ പ്രാണിയെ ഒരിക്കലും വിട്ടുമാറുന്നില്ലാ.

പക്ഷിജാതിയിൽ ഇണയേ വശീകരിക്കുവാൻ പുരുഷനുള്ള ഒരു കൌശലം സംഗീതവിദ്യയാണ്. ഇംഗ്ലണ്ടു മുതലായ ദേശങ്ങളിൽ yellow - hammer, എന്നു പേർ പറയുന്ന ഒരു വക പക്ഷിയുണ്ട്. ശിരസ്സ്, ഉരസ്സ്, കണ്ഠം, ഇവിടെ മഞ്ഞനിറമുള്ളതുകൊണ്ട് അങ്ങനെ പേരുണ്ടായതാവാം. ഇതിൽ പുരുഷപക്ഷി വലിയ ഭാഗവതരാണ്. രതത്തിനുള്ള കൌതുകം കലശലാകുമ്പോൾ അതു തനിക്കു സ്വാധീനമായ ഒരു പ്രദേശം കണ്ടുപിടിക്കുന്നു. അവിടെ വല്ല വൃക്ഷത്തിലൊ പടപ്പിലൊ ഇരുന്നുകൊണ്ടു തിമിത്തുകൊണ്ടു ഗാനസാമത്ഥ്യം തകക്കുന്നു. ഇണയെ ക്ഷണിക്കുന്നതിനാണു ഗാനപ്രയോഗം. ആ ലോകകേതനത്തിലേക്കു പിട ആകഷിക്കപ്പെട്ടില്ലെന്നു കാണുകയും പ്രണയപാരവശ്യത്തെക്കാൾ ക്ഷുത്തു മുറുകുകയും ചെയ്യുമ്പോൾ ശൃംഗാരകഥ എല്ലാം മറന്നു ഭക്ഷണത്തിനു അതു വല്ല വയലിലേക്കും പറന്നുപോകുന്നു. ആഹാരം നടന്നുകൊണ്ടിരിക്കു

മ്പോൾ വീണ്ടും പ്രണയസ്ഫുരണമുണ്ടായി സ്വസങ്കേതത്തിലേക്ക അതു പെട്ടെന്ന പറന്നുപോകുന്നതും കാണാം. അങ്ങനെ കഴിയുമ്പോൾ ഒരു പക്ഷിണി അവിടെ പ്രത്യക്ഷപ്പെടുന്നു. ആരംഭദശയിൽ അതിനു പുരുഷപക്ഷിയുടെ പാട്ടും ചിമിട്ടും ഒന്നും അത്ര പിടിക്കുന്നതായി ഭാവമേ കാണുകയില്ല. എന്നുതന്നെയല്ല മുഷിച്ചിൽ തോന്നി കമിതാവിനെ വിട്ടു കമനി പാടുനോക്കി പറന്നുപോകുന്നു. ആൺപക്ഷി അതുകൊണ്ടു ഇളകാതിരുന്നു ഗാനവ്രതം തുടരുന്നു. പെൺപക്ഷി പിന്നെയും തിരിച്ചുവരികയും പോകയും ചെയ്തുകൊണ്ടിരിക്കുന്നു. ഒടുവിൽ പിടയുടെ പ്രത്യാഗമനങ്ങൾ മുറുകുകയും അതു ഗൃഹപ്രവേശനത്തിനു വശംവദമാകയും ചെയ്യുന്നു. ഇത്രയും ആകുമ്പോൾ ആണിന്റെ കന്ദുക്ഷോഭങ്ങൾ നിലച്ചു നിശ്ശബ്ദവ്യാപാരങ്ങൾ ആരംഭിക്കുന്നു. അതിന്റെ പരിണാമം ഈ പ്രാണികൾ തമ്മിൽ ഒരു പാണിഗ്രഹണം നടക്കുന്നു. അനന്തരം സ്ത്രീയുടെ ഭാവം ആകപ്പാടെ ഭേദപ്പെടുന്നു. അവൾ ഭാരമെല്ലാം പുരുഷനിൽ സമർപ്പിച്ചു അവൻ ചെയ്യുന്നതൊന്നും ശരിയാകുന്നില്ലെന്നമട്ടിൽ ഒരു ശാസികയുടെ നില കൈക്കൊള്ളുന്നു. പുരുഷൻ കൂടുകെട്ടുന്നതിനും മററും മടച്ചു തുടങ്ങുന്നു. ഒടുവിൽ മുട്ടയിടുമ്പോൾ സ്ത്രീയെക്കാൾ അധികം ഔൽസുക്യത്തോടു പുരുഷൻ അടയിരുന്നു ശിശുമുഖദൎശനസുഖം അനുഭവിക്കുന്നു. ക്രമേണ കാമചോദന നിശ്ശേഷം സമാപ്തമാകുമ്പോൾ നടന്നതെല്ലാം പൂൎവജന്മകഥപോലെ വിസ്മൃതമായി വധൂവരന്മാർ യഥേഷ്ടം പിരിഞ്ഞു

പോകുന്നു. നമ്മുടെ കുയിലിൻെറ കൂജനങ്ങളും നിജ സ്ത്രീജനങ്ങൾക്കു നിമന്ത്രണമാണെന്നു വിചാരിക്കേണ്ടിയിരിക്കുന്നു.

ഇങ്ങനെയെല്ലാമാണ് പ്രാണികളുടെ പ്രണയപരിപാടി. മനുഷ്യരിൽ സ്ത്രീപുംസ സംബന്ധം ശാശ്വതബന്ധബോധപദവിയെ പ്രാപിച്ചിരിക്കുന്നു. അതു സന്മാർഗ്ഗ തത്വാഗ്രിമകാസം ഫലമാണ്. എന്നാൽ അതിന്നു താഴെയുള്ള സൃഷ്ടികളിൽ അങ്ങനെ ഒരു ബന്ധദാർഢ്യമുള്ളതായി കാണുന്നില്ലാ. പല വൈചിത്ര്യങ്ങൾ ഉണ്ടുതാനും. തവളകളുടെ ഇടയിൽ സങ്കലസംഭോഗമാണ് മുറ. അതായതു ഏതുസ്ത്രീയും ഏതു പുരുഷനും ഉപഭോഗയോഗ്യയാണ്. ഗെനുളികൾ, മുയലുകൾ, നരിച്ചീറുകൾ ഇത്യാദികളുടെ രത്യാദിരീതി ഇതുതന്നെ. പക്ഷികളുടെ ഇടയിൽ സംയോഗത്തിനു മുമ്പു് വളരെ അനുരഞ്ജനവും അതിനുശേഷം പരസ്പരപ്രതിപത്തിയും സാധാരണമാണ്. എന്നാൽ അങ്ങനെയുള്ള ബന്ധം ഋതുക്കളെയും കാലഘട്ടങ്ങളെയും അതിവൎത്തിച്ചു നിൽക്കുന്നില്ല. ബഹുഭൎത്തൃകത വളരെ അസാധാരണമാണെങ്കിലും യൂറോപ്യൻകുയിലിനും മററുമില്ലെന്നുമില്ല. ബഹുഭാൎയ്യത്വം ആഹാരസമൃദ്ധിയെ അപേക്ഷിച്ചു പ്രതിഷ്ഠയെപ്രാപിക്കുന്നു. അമേരിക്കൻ ഒട്ടകപക്ഷി, വന്യാശ്വങ്ങൾ, വരയൻകുതിരകൾ, കൻഗരുമൃഗങ്ങൾ, വാനരവിശേഷങ്ങൾ ഇത്യാദികൾ ബഹുഭാൎയ്യങ്ങളാണ്. പരുന്തുകൾ, ബകങ്ങൾ, അരയന്നങ്ങൾ മുതലായ പറവകളും, കാണ്ടാമൃഗം, ചില വാനരജാതികൾ, മുതലായ മൃഗങ്ങളും

ഏകപത്നീവ്രതക്കാരാണു്. ദ്വന്ദ്വാചാരങ്ങളായ വന്യമൃഗങ്ങളിൽ ഏകപത്നീവ്രതത്തിനു വളരെ സാംഗത്യമുണ്ടു്.

ഓരോ സൃഷ്ടിജാതിയുടെയും ഊർജ്ജസ്വലമായ പരമ്പരാഭിവൃദ്ധിയാണു സ്ത്രീപുംസഭേദത്തിൽനിന്നു സമ്പാദിക്കേണ്ട പരമപ്രയോജനം. സ്ത്രീസൃഷ്ടികൾ സഹജമായ സങ്കോചം ശാലീനത മുതലായ നിയാമകസ്വഭാവങ്ങളെ പ്രകൃത്യാ ആകർഷകങ്ങളായ ഗുണശക്തികൊണ്ടു പുരുഷൻ ഭേദിച്ചു സാധിക്കുന്ന സന്താനോല്പാദനം വീരപ്രസൂതിക്കു ഉപകരിക്കുന്നു. സൂകരപ്രസവംപോലെ സുകരമായ സന്താനോല്പാദനം വംശമാഹാത്മ്യത്തിനു അനുകൂലമല്ല.

ഇങ്ങനെ പല സംഗതികൾ സ്ത്രീപുംസഭേദമയമായ പ്രപഞ്ചരംഗത്തിൽ നാം കാണുന്നു. ജീവന്റെ വ്യാപാരങ്ങൾ എത്ര വൈചിത്ര്യത്തിൽ പരിണമിച്ചിരിക്കുന്നു!

# സ്ഥാനഭ്രഷ്ടമായ ഒരു ശ്ലോകം.

സംസ്കൃത ഭാഷാഭ്യസനത്തിന്ന ആരംഭിക്കുമ്പോൾ നമ്മുടെ ഇടയിൽ അമരകോശവും സിദ്ധരൂപവും വളരെ ക്കാലമായി ഒഴിച്ചു വയ്ക്കാൻ അസാദ്ധ്യമായ പാഠവിഷയങ്ങളായിരുന്നു. ഇപ്പോഴും ആ രീതി തീരെത്തിരോഭവിച്ചിട്ടില്ലെങ്കിലും നവീന വിദ്യാഭ്യാസ വിദഗ്ദ്ധന്മാരുടെ അധികാരം വ്യാപിച്ചിട്ടുള്ള ദിക്കുകളിൽ പ്രസ്തുത പുസ്തകങ്ങളുടെ പദവിയ്ക്കു ഇടിവു തട്ടിയുട്ടുണ്ടെന്ന് തോന്നുന്നു. വൃക്ഷശബ്ദം കൊണ്ടാരംഭിക്കുന്ന സിദ്ധരൂപവും സമാസചക്രവും ബാലപ്രബോധവും ശ്രീരാമോദന്തവും ചേൎത്തു അച്ചടിച്ചിട്ടുള്ള പുസ്തകം ഇപ്പോഴും സുലഭമാണെന്നു വിശ്വസിക്കുന്നു. ആ പുസ്തകത്തിന്റെ അവസാനഭാഗത്തു "കാല്യപ്രവേലനകരോയം" എന്നു തുടങ്ങുന്ന ഒരു ശ്ലോകം അച്ചടിച്ചിരിക്കുന്നതു് വായനക്കാർ കണ്ടിരിക്കുമല്ലോ. അച്ചടിക്കാരുടെ അനിയന്ത്രിതമായ സ്വാതന്ത്ര്യം അസാമാന്യമായി പ്രകാശിക്കുന്നതിന്ന അതു ഒരു സങ്കേതരംഗമായി ക്കണ്ടിട്ടുണ്ടെങ്കിലും അൎത്ഥത്തിന്റെ ഛായപോലും ആൎക്കും ഗ്രഹിക്കാവുന്നതല്ലെന്ന അനുഗ്രഹം കൊണ്ടു അബാധിതമായി മേൽപടി ശ്ലോകം നിലനിന്നു പോരുന്നു. ആ ശ്ലോകം ചേൎത്തിരിക്കുന്നതിന്റെ ഉദ്ദേശം ഇപ്പോഴും എനിക്കു സുഗ്രഹമല്ല. ആ ശ്ലോകത്തിന്ന പുസ്തകത്തിലുള്ള സംബന്ധമെന്തെന്നു സൎവ്വശക്തന്നു പോലും നിശ്ചയമുണ്ടോ എന്നു രൂപമില്ല. ഗതാനുഗതികന്യായത്തിന്റെ അഭംഗുരമായ പ്രവൃത്തിയ്ക്കു ഇത്ര

സ്പഷ്ടമായ ഒരു ദാഹരണമുണ്ടെന്നു തോന്നുന്നില്ല. ഇംഗ്ലീഷ് വിദ്യാഭ്യാസമെന്നൊരുമക്കടം ഇടപ്പെട്ടിരുന്നില്ലെങ്കിൽ ഋഗ്വേദകാലത്തെ സമ്പ്രദായങ്ങൾ തന്നെ അഭിന്നമായി നമ്മുടെ ഇടയിൽ നിലനിന്നു പോകുമായിരുന്നില്ലേ എന്നു സംശയിക്കത്തക്കതാകുന്നു. അത്രമാത്രം ആചാര നിഷ്ഠയുള്ളവരാണ് റിവുക്കൾ. പ്രസ്തുതമായ ശ്ലോകം അച്ചടിച്ചതു കൊണ്ടുള്ള ഗുണമെന്തെന്നോ അച്ചടിക്കാതിരുന്നാലുള്ള ദോഷമെന്തെന്നോ ആരെങ്കിലും വിചാരിച്ചിട്ടുണ്ടോ? ആരോ ഒരുവൻ അതു കൂടി ആദ്യമച്ചടിച്ചുകണ്ടതു അതു പോലെ പിന്നെയുള്ളവരും ആവർത്തിച്ചു പോരുന്നു. എന്നല്ലാതെ മറെറാന്നും പറയുവാൻ കാണുന്നില്ല. ഈ ശ്ലോകത്തിൻെറ അൎത്ഥം എന്തെന്നും അതെവിടുന്നു കടന്നു കൂടിയതാണെന്നും പലപ്പോഴും വിചാരിച്ചു നോക്കിയിട്ട് കേവലം വിഫലമായ വ്യവസായം വിരമിപ്പിച്ചിട്ടുള്ളതായി ഞാൻ ഓക്കുന്നു. പല അഭിജ്ഞന്മാരോടു ചോദിച്ചു നോക്കിയാലും ദുർഗ്രഹമായ ഈ ചതുഷ്പാത്തിനെ പററി ഒരു വിവരവും ലഭ്യമായിരുന്നില്ല. "അജാഗളസ്തനം" പോലെ അനൎഗ്ഘവും "മൂടില്ലാത്താളി" "അപ്പൂപ്പൻതാടി" ഇത്യാദി പോലെ അനന്യബന്ധവും ആയ പ്രസ്തുതപദ്യഭ്രതം ദുർജ്ഞേയവും ദുർവ്വിഗാഹ്യവും ആയ ഒരു "കീറാമുട്ടി"യായി ഞാൻ കണക്കുകൂട്ടിപ്പോന്നു. അങ്ങനെ ഇരിക്കെ ദൈവഗത്യാ ഈ ശംന്റെ യാഥാൎത്ഥ്യം തെളിഞ്ഞു. നാരായണഭട്ടതിരിയുടെ ധാതു കാവ്യത്തിൽ ഈ ശ്ലോകം വ്യക്തമായി നാഗരാക്ഷരത്തിൽ കാവ്യമാലാ പ്രസാധകൻ അച്ചടിച്ചിരിക്കുന്നതു് കണ്ടപ്പോൾ വളരെ നാൾ

പിടികൊടുക്കാതെയും എന്നാൽ ധൂൎത്തനായി നേരിട്ടു നിന്നും മത്സരിക്കുന്ന കള്ളനെപ്പിടി കിട്ടിയതു പോലെ ഞാൻ ആഹ്ലാദിച്ചു. ധാതു കാവ്യത്തിൽ നിന്നു ഈ ശ്ലോകം സ്ഥാനഭ്രഷ്ടമായി ബാലപ്രബോധം ശ്രീരാമോദന്തം ഇത്യാദികളുടെ കൂട്ടത്തിൽ കടന്നു കൂടിയതാണെന്നു അനായാസേന സ്പഷ്ടമായി. ചാട്ടം പിഴച്ച വാനരത്തെയും ഏകചാരമായ കാട്ടാനയേയും പോലെ ഒരൊററ ശ്ലോകം മാത്രം ധാതുകാവ്യത്തിൽ നിന്നു പിരിഞ്ഞു മററു കൃതികളുടെ കൂട്ടത്തിൽ കൂടിയതെങ്ങനെയെന്നു ഇപ്പോഴും സുസ്പഷ്ടമല്ല. ഒരു പക്ഷേ അതു മംഗളാശംസാരൂപമാകയാൽ സിദ്ധരൂപാദികളുടെ അന്യഭാഗത്തു ഘടിപ്പിച്ചതായിരിക്കുമോ എന്നു സംശയിക്കുന്നു. ഏതെങ്കിലും ശ്ലോകത്തിൻെറ സാക്ഷാൽ സ്വരൂപം താഴെക്കാണുന്നതാണ്.

“കാല്യപ്രവേലനകരോയമബേലയദ്ഭാ
ഗന്യാംശ്ചതേലിതകൃപഃഖലുകംസചാല്യാൻ
സമ്പാലയേദപിമതല്ലൂഷ്യപശൂല് ബഭ്രമാ
ക്ഷ്മാമേഘരാമമഉറവശ്ശൂറ്പ്പണഖാവിചോടി

ധാതു കാവ്യത്തിൻെറ കഥ തന്നെ പലക്കും പരിചിതമായിരിക്കാൻ ഇടയില്ലാത്തതു കൊണ്ടു അക്കാൎയ്യം തന്നേ സ്വല്പം പ്രസ്താവിക്കേണ്ടിയിരിക്കുന്നു. പാണിനീയ സൂത്രപ്രയോഗങ്ങളെ ഉദാഹരിക്കുവാൻ വാസുദേവവിജയം എന്നൊരു കാവ്യം വാസുദേവഭട്ടതിരി എന്ന കേരളീയ കവിയാൽ വിരചിതമായി. ശ്രീരാമ കഥയെ ആസ്പദമാക്കി ഭട്ടകാവ്യം നിൎമ്മിച്ചിരിക്കുന്നതിൻെറ

ഛായയിൽ ശ്രീകൃഷ്ണചരിത്രം അവലംബിച്ചാണു് വാസുദേവ വിജയത്തിന്റെ പുറപ്പാടു്. വാസുദേവ വിജയത്തിൽ ധാതുക്കളുടെ പ്രയോഗങ്ങളെ വിശദപ്പെടുത്തി ഉദാഹരിക്കുവാൻ ഉത്സാഹിച്ചിട്ടില്ല. അഥവാ ധാതുക്കളുടെ പ്രയോഗവിശദീകരണമാകുമ്പോഴെക്കും ആ കാവ്യം അവസാനിച്ചു പോകുന്നു. അതു കൊണ്ടു വാസുദേവ വിജയത്തിന്റെ തുടൎച്ചയായി ധാതുക്കളുടെ പ്രയോഗമുദാഹരിക്കുവാൻ നാരായണ ഭട്ടതിരി ധാതുകാവ്യം നിൎമ്മിച്ചിട്ടുള്ളതാകുന്നു.

"ഉദാഹൃതം പാണിനിസൂത്രമണ്ഡലം
പ്രാക് വാസുദേവേനതദൂൎദ്ധ്വതോപരഃ
ഉദാഹരത്യദ്യവൃകോദരോദിതാൻ
ധാതൂൻക്രമേണൈവഹിമാധവാശ്രയാൽ" എന്നു

ധാതു കാവ്യത്തിലെ പ്രഥമശ്ലോകംതന്നെ മേൽപറഞ്ഞ സംഗതി വ്യക്തമാക്കുന്നു. ധാതുക്കളെ ക്രമേണ ഉദാഹരിക്കുമെന്നു ഇവിടെ പ്രതിജ്ഞ ചെയ്തതനുസരിച്ചു ഓരോ ധാതുക്കളോടു ഏതെങ്കിലും പ്രത്യയം ചേൎത്തു ക്രമേണ ശ്ലോകങ്ങളിൽ തുടൎച്ചയായി കവി പ്രയോഗിച്ചു കാണിച്ചിരിക്കുന്നു. എങ്ങനെ എന്നാൽ,

"സഗാന്ദിനീഭൂരഥഗോകുലൈധിതം
സ്പൎദ്ധാലുധീഗാധിതകാൎയ്യബാധിനം" ഇത്യാദി നോക്കുക. ഇത്രയും കൊണ്ടു "ഭൂസത്തായാം" "ഏധവൃദ്ധൌ" "സ്പൎദ്ധസംഘൎഷേ" "ഗാധൃപ്രതിഷ്ഠാലിപ്സയോർഗ്രന്ഥേച" "ബാധൃലോഡനേ" എന്നാഞ്ചു ധാതുക്കൾ പ്രയുക്തങ്ങളായി. ഭൂ ധാതുവിനോടു ക്വിപ്

പ്രത്യയവും ഏധധാതുവിനോടു ക്ത പ്രത്യയവും സ്വദ്ധാദി ധാതുക്കളോടു അതുപോലെ മററു പ്രത്യയങ്ങളും ചേൎത്തു പ്രയോഗിച്ചിരിക്കയാണെന്നും കാണാവുന്നതാണല്ലോ. ഇങ്ങനെ ധാതു പാഠത്തിലുള്ള ധാതുക്കളെല്ലാം ധാതുകാവ്യത്തിൽ പ്രവേശിക്കപ്പെട്ടിരിക്കുന്നു.

വ്യാകരണ വിഷയത്തിലെന്നപോലെ കഥാഗതിയിലും ധാതുകാവ്യം വാസുദേവവിജയത്തിന്റെ തുടൎച്ചയാണു്. കൃഷ്ണാവതാരം മുതൽ അക്രൂരദൌത്യംവരെയുള്ള കഥയാണു വാസുദേവവിജയത്തിലെ വിഷയം. ധാതുകാവ്യം അക്രൂരദൌത്യം കൊണ്ടാരംഭിക്കയും കംസവധം കൊണ്ടവസാനിക്കയും ചെയ്യുന്നു. ഇങ്ങനെയാണു ധാതുകാവ്യത്തിന്റെ സ്വരൂപം. നിരൂപണവിഷയമായ ശ്ലോകം ശ്രീകൃഷ്ണൻ മഥുരയിൽ ചെന്നുചേൎന്നു ചാണൂരമുഷ്ടികന്മാരുമായി മല്ലയുദ്ധം നടത്തുന്നതിനു മുമ്പുള്ള ഘട്ടത്തിൽ ജനങ്ങൾ കൃഷ്ണനെകണ്ടു പറയുന്നതായി കവി വൎണ്ണനം ചെയ്യുന്നതാണു്. ഇപ്രകാരം അതിന്റെ പ്രസക്തി വ്യക്തമാകുന്ന സ്ഥിതിക്കു അൎത്ഥമെന്തെന്നു വിചാരിക്കുന്നതിനു വിഷമതയില്ല. "കാല്യപ്രവേലനകരഃ അയം അന്യാൻ കംസചാല്യാൻ ച ദ്രാക് അബേലയൽ ഖലു തേലിതകൃപഃ വിമതലൂഷി, അപശുല്ബഭ്രമാ, ഏഷഃ ശൂൎപ്പണഖാവിചോടീരാമഃ ഇവാക്ഷ്മാം സമ്പാലയേൽ" എന്നു ശ്ലോകം അന്വയിക്കേണ്ടതാകുന്നു. കാല്യപ്രവേലനകരനായ ഇവൻ (അതായതു കൃഷ്ണൻ) അന്യന്മാരായ കംസചാല്യന്മാരേയും ദ്രാക (വേഗത്തിൽ) ബിലനംചെയ്തു; തേലിതകൃപനായും

വിമതലൂഷിയായും അപശ്ശുൽബ ഭ്രമാവായും ഇരി ക്കുന്ന ഇവൻ (കൃഷ്ണൻ) ശൂൎപ്പണഖാവിച്ചോടിയായ രാ മനെപ്പോലെ ക്ഷ്മായേ (ഭൂമിയേ) സംപാലനം ചെയ്യും; എന്നന്വയാൎത്ഥം. കാല്യപ്രവേലനകരൻ എന്നാൽ കാല്യന്മാൎക്ക് പ്രവേലനകരൻ എന്നൎത്ഥം. കാല്യന്മാർ= തള്ളിക്കളയേണ്ടവർ; അസത്തുകൾ എന്നു താൽപൎയ്യം. കല,ക്ഷേപേ എന്ന ധാതുവിൽ "ണ്യത്" പ്രത്യയയോ ഗംകൊണ്ടു സിദ്ധം. പ്രവേലനകരൻ=പ്രവേലനം ചെയ്യുന്നവൻ. പ്രവേലനം=തള്ളിക്കളയുക, വില ക്ഷേപേ എന്ന ധാതുവിൽ "ല്യുട്" പ്രത്യയയോഗ സിദ്ധം. ആകപ്പാടെ കാല്യപ്രവേലനകരൻ എന്നാൽ നിരസിക്കേണ്ടവരെ നിരസിക്കുന്നവൻ എന്നു താൽപ ൎയ്യം. കംസചാല്യൻ=കംസൻെറ ചാല്യൻ. ചാ ല്യൻ=ഭൃത്യൻ ചലഭൃതൌ എന്ന ധാതുവിൽ ണ്യത് പ്രത്യയം. ബിലനം ചെയ്ക=പിളൎക്കുക, വധിക്കുക എന്നു താൽപൎയ്യം. ബിലഭേദനെ എന്ന ധാതു. തേ ലിതകൃപൻ=തേലിതമായ കൃപയുള്ളവൻ. തേലിതം= സ്നിഗ്ദ്ധമായതു; കൊഴുത്തതു എന്നു താൽപൎയ്യം. തില സ്നേഹനേ എന്നു ധാതു. വിമതലൂഷി=വിമതന്മാരെ (ശത്രുക്കളെ) ലൂഷിക്കുന്നവൻ. ലൂഷിക്കുക=ഹിംസിക്കു ക. ലൂഷഹിംസായാം എന്ന ധാതുവിൽ ണിനിപ്രത്യ യം. അപശ്ശുൽബഭ്രമാ=അപശ്ശുൽബമായ ഭ്രമാവുള്ള വൻ. ഭ്രമാവു്=മാഹാത്മ്യം. അപശ്ശുൽബം=ശ്ശുൽബ മില്ലാത്തതു്, അളവില്ലാത്തതു എന്നൎത്ഥം. ശ്ശുൽബ മാനേ എന്നു ധാതു. ശ്ശുൽബം എന്നാൽ ചെമ്പു് എ ന്നുമൎത്ഥമുണ്ടു്. അതുകൊണ്ടു അപശ്ശുൽബഭ്രമാ എന്ന

പദത്തിന്ന ചെമ്പുചേരാത്ത മാഹാത്മ്യമുള്ളവൻ എന്നും അൎത്ഥം പറയാം. ശൂൎപ്പണഖാവിച്ഛേദി=ശൂൎപ്പണഖയെ ച്ഛേദിച്ചവൻ. വിച്ഛേദി എന്നിടത്തു "ഛിദഛേദനെ" എന്നു ധാതു. "വി" എന്ന ഉപസൎഗ്ഗവും "ണിനി" പ്രത്യയവും ചേൎത്തു പ്രയോഗിച്ചിരിക്കുന്നു. ശൂൎപ്പണഖാ=രാവണന്റെ സഹോദരി. ശൂൎപ്പംപോലെ നഖമുള്ളവൾ എന്നു സംജ്ഞയ്ക്കു വ്യുൽപത്തി. ശൂൎപ്പം=മുറം "ശൂൎപ്പ" എന്ന ധാതു അതായതു ശൂൎപ്പധാതുവിന്ന ശുൽബധാതുവിനെപ്പോലെ മാനം (അളവു്) എന്നൎത്ഥം. ശൂൎപ്പശബ്ദവും നഖശബ്ദവും ബഹുവ്രീഹിയായി സമാസിച്ചപ്പോൾ ശൂൎപ്പണഖീ എന്നാകാതെ ശൂൎപ്പണഖ എന്നായതു "നഖമുഖാൽ സംജ്ഞായാം" എന്നു സൂത്രമുള്ളതുകൊണ്ടാകുന്നു. അതായതു നഖം, മുഖം, ഈ വാക്കുകൾ സമാസത്തിൽ അന്ത്യപദമായും സമാസം ഒരാളിന്റെ പേരായും ഇരിക്കുമ്പോൾ, സ്ത്രീലിംഗപ്രത്യയം "ഈ" എന്നവസാനിക്കാതെ "ആ" എന്നവസാനിക്കുന്നു. പേരല്ലെങ്കിൽ "ഈ" എന്നു തന്നെയായിരിക്കുമവസാനം. ഉദാഹരണം, താമ്രമുഖികന്യാ; അതായതു ചെമ്പുനിറമുള്ള മുഖത്തോടുകൂടിയപെണ്ണു് എന്നൎത്ഥം. ശൂൎപ്പണഖ എന്ന വാക്കിൽ നഖശബ്ദത്തിലെ നകാരത്തിന്ന പകരം ണകാരം വന്നതു "പൂൎവ്വപദാൽ സംജ്ഞായാമഗഃ" എന്നു മറെറാരു സൂത്രം നിമിത്തമാകുന്നു. സന്നികൎഷംകൊണ്ടു നകാരത്തെ ണകാരമാക്കുന്ന അക്ഷരമേതെങ്കിലും പൂൎവ്വ പദത്തിലുണ്ടായിരിക്കയും സമാസം ആരുടെ എങ്കിലും സംജ്ഞയായിരിക്കുകയും ചെയ്യുമ്പോൾ ഉത്തരപദ

ത്തിലെ നകാരം ണകാരമായിമാറുന്നു; "അഗഃ" എന്നതുകൊണ്ടു പൂർവ്വപദംഗകാരാന്തമായാൽ ഇതു സംഭവിക്കയുമില്ല; എന്നു മേൽപറഞ്ഞ സൂത്രത്തിൻെറ താത്പര്യം.

ഇങ്ങനെ പ്രസ്തുതമായ ശ്ലോകത്തിൽ വ്യാകരണ ഗ്രഹണത്തിനു പലതും സംഘടിപ്പിച്ചിരിക്കുന്നതു വാ യനക്കാൎക്കു മനസ്സിലാകുന്നതിനു ഇത്രമാത്രം പ്രപഞ്ച നം ചെയ്യേണ്ടതാകുന്നു. നാരായണഭട്ടപാദരുടെ വൈദുഷ്യ വും കവിതാചാതുൎയ്യവും എത്ര മഹത്തായിരുന്നു എന്നു ഇതിൽനിന്നു ഏറെക്കുറെ അവഗന്തവ്യമാകുന്നു. ഭാരതീ യവിദ്വജ്ജനങ്ങളുടെ മുന്നണിയിൽ നിൽക്കുവാൻ സൎവ്വ ഥാ അൎഹനായ ആ മഹാത്മാവിനെക്കുറിച്ചു കേരളീ യരായ നമുക്ക് അസാമാന്യമായ അഭിമാനം ഉണ്ടായി രിക്കേണ്ടതാകുന്നു.

കൃശമായ ആധാരത്തിൽ നിന്നു ഊഹാപോഹാരത്തി നു അനുവാദമുള്ള പക്ഷം ഒരു സംഗതികൂടി ചൂണ്ടിക്കാ ണിക്കാമെന്നു തോന്നുന്നു. പ്രസ്തുതശ്ലോകം ശ്രീരാമോ ദന്തത്തിൻെറ അവസാനഭാഗത്താണ് ചേൎത്തു കാണു ന്നതു്. അങ്ങനെ ചേൎത്തതു ഗ്രന്ഥമെഴുത്തുകാരോ അ ച്ചടിക്കാരോ ആയിരിക്കുമെന്നു തോന്നുന്നില്ല. നേരെ മറിച്ച് ശ്രീരാമോദന്തത്തിൻെറ കൎത്താവുതന്നെ ഈ ശ്ലോകം കൂടി സ്വകൃതിയുടെ ഒടുവിൽ ചേൎത്തിട്ടുള്ളതാ യിരിക്കണം. ശ്രീകൃഷ്ണനേയും ശ്രീരാമനേയും പ്രസ്തുതപ ദ്യത്തിൽ സദൃശപ്പെടുത്തി ഭൂരക്ഷണമംഗളം ആശം സിച്ചു കാണുന്നതു എൻെറ ഊഹത്തെ ബലപ്പെടു

ത്തുന്നു. ഈ ഊഹം ശരിയാണെങ്കിൽ ശ്രീരാമോദന്തം ധാതുകാവ്യത്തിനു ശേഷം ഉണ്ടായിട്ടുള്ളതാണെന്നും ഒരു പക്ഷേ അതിന്റെ കർത്താവു നാരായണഭട്ടതിരിയുടെ ശിഷ്യനോ ശിഷ്യപരമ്പരയിൽ ഉൾപ്പെട്ടവനോ ആയിരിക്കണമെന്നു വിചാരിക്കാവുന്നതാണെന്നും ന്യായമായി സിദ്ധിക്കുന്നു.



# നീതിന്യായവിചാരം.

---

രാജധൎമ്മങ്ങളിൽ പ്രജാപരിപാലനം അതിപ്രധാനമാകുന്നു. സമുദായരൂപത്തിൽ സമവേതന്മാരായിക്കഴിയുന്നതിനു ജനങ്ങൾക്കു് അങ്കുശങ്ങളായി വളരെ നിയമങ്ങളും അവയെ അതിലംഘിക്കാതിരിക്കുന്നതിനു തക്ക വ്യവസ്ഥകളും വേണ്ടതാകുന്നു. അല്ലെങ്കിൽ തിൎയ്യക്കുകളെപ്പോലെ മനുഷ്യരും ബലതാരതമ്യമനുസരിച്ചു കുലനാശകന്മാരായി പ്രവൎത്തിക്കുമെന്നുള്ളതിനു് തൎക്കമില്ലല്ലൊ. ബലഹീനങ്ങളുടെ ഹിംസകൊണ്ടു് ബലവത്തുകൾ ജീവിക്കുവാൻ നോക്കുന്നു. ഇതുതന്നെ മത്സ്യന്യായം. അതിനെ നിരോധിച്ചില്ലെങ്കിൽ സമുദായം സദാ അസ്വസ്ഥമായിരിക്കും. അതുകൊണ്ടു് മൃഗാവസ്ഥയിൽനിന്നു് ഉൽക്രമിക്കുംതോറും ജനസമുദായം പ്രത്യേകമായ സ്വാതന്ത്ര്യത്തെ ലോപിപ്പിച്ചു് പൊതുക്ഷേമത്തിനുവേണ്ടി നിയമങ്ങൾക്കു് വശംവദന്മാരായിരിക്കുന്നു.

പൂൎവ്വകാലത്തു് കേരളത്തിലെ നീതിന്യായവ്യവസ്ഥകൾ എങ്ങനെ ഇരുന്നു എന്നു ചുവടുതൊട്ടു് അഗ്രംവരെ പ്രതിപാദിക്കുന്നകാൎയ്യം രസകരമാണെങ്കിലും ശ്രമകരമാണു്. ഒന്നാമതായി പൂൎവ്വകാലസ്ഥിതിയെപ്പററി ഈ വിഷയത്തിൽ ഈഷദ്ദൎശനമ്മാത്രമേ നമുക്കു് സിദ്ധിക്കുന്നുള്ളു. സാംയാത്രികന്മാരായി കേരളത്തിൽ വന്നുചേൎന്ന യൂറോപ്യന്മാരുടെയും മററും വിവരണങ്ങളിൽ അപൂൎണ്ണങ്ങളായ ചില പ്രസ്താവനകൾ കാണ്മാനുണ്ടു്. ശ്രീമാൻ കേ. പി. പത്മനാഭമേനോൻ അവർകളുടെ കേരള

ചരിത്രം ഒന്നാം വാല്യത്തിൽ പാശ്ചാത്യന്മാരെ ഉപജീവിച്ചു ഇങ്ങനെ പറയുന്നു:—ശൂലാരോഹണം, അഗ്നിജലാദി പ്രയോഗങ്ങൾകൊണ്ടുള്ള പീഡനങ്ങൾ, ഇങ്ങനെയുള്ള ദണ്ഡനങ്ങൾ പണ്ട് പ്രയോഗിച്ചിരുന്നു. വിസ്ച്ചർ തന്റെ ലേഖനങ്ങളിൽ ഇതിനെപ്പററി പറയുന്നില്ല. ഡാക്ടർ ഡേ, ശൂലാരോഹണരീതിയെ വിശദമായി വിവരിച്ചു കാണുന്നു. യൂറോപ്യന്മാരെ തൂക്കിക്കൊല്ലുക അപൂർവ്വമായിരുന്നു. ലന്തക്കാർ പണ്ടകശാലയായി ഉപയോഗിച്ചിരുന്ന സൻറാക്രൂസ് പള്ളിക്ക സമീപമായി നാട്ടുകാരുടെ പരലോക സോപാനമായി കൊച്ചിയിൽ ഒരു വലിയ കഴുമരമുണ്ടായിരുന്നു. കൊച്ചിയിൽ ജയിലുകൾ ഉണ്ടായിരുന്നില്ലെന്നു വിസ്ച്ചർ പറയുന്നു. പക്ഷേ ഈ ന്യൂനത പിന്നീട് പരിഹരിക്കപ്പെട്ടു. ൧൭൪൦-ൽ കുററവാളികൾക്ക ഒരു ജയിലും ക്രമക്കേടുകാരികളായ സ്ത്രീകൾക്ക് ഒരു ശിക്ഷാഗൃഹവും കൊച്ചിയിലുണ്ടായിരുന്നു. ഡാക്ടർ ഡേയുടെ കുറിപ്പുകളിൽ ഇങ്ങനെ കാണുന്നു. "൧൭൪൦-ഫെബ്രുവരി ൧൨-ഇന്നു റോന്തുകാർ അറസ്റ്റ് ചെയ്തുകൊണ്ടുവന്ന ഒരു തുലുക്കസ്ത്രീയെ മുക്കാലിയിൽകെട്ടി അടിയ്ക്കും രണ്ടുവർഷം തടവിനും വിധിച്ചിരിക്കുന്നു. മാർച്ച്, ൨൦, വക്കിശെരിയെ ഇന്നു ദണ്ഡിക്കയുണ്ടായി."

൧൭൯൫-ൽ ലന്തക്കാർ കൊച്ചിയിൽ സിവിൾകോടതിയും ക്രിമിനൽകോടതിയും സ്ഥാപിച്ചു. അവ ൧൮൧൪-ൽ ബ്രിട്ടീഷ് ഏർപ്പാടുകളിൽ ലയിക്കുന്നതുവരെ ഊർജ്ജിതത്തിൽ ഇരുന്നു. തിരുവിതാംകൂറിൽ കോടതി

കളുടെ സ്ഥാപനാചാൎയ്യൻ കൎന്നൽ മൺട്റോ എന്ന റസിഡണ്ടു് ദിവാൻജിയായിരുന്നു. മൺട്റോ ധാരയുടെ ആഗമനത്തിനു് അസാരം മുമ്പു് ഉമ്മിണിത്തമ്പിദിവാൻ ആയിരുന്നു ഇദംപ്രഥമമായി കോടതികൾ സ്ഥാപിച്ചതു്. അദ്ദേഹം നാലു് കോടതികൾ സ്ഥാപിച്ചു. എന്നാൽ അവയുടെ രൂപണത്തിലും ഘടനയിലും വളരെ വികലതകൾ ഉണ്ടായിരുന്നു. അതിനും മുമ്പു് നീതിന്യായങ്ങൾ നടത്തിവന്നിരുന്നതു് സൎവ്വാധികാൎയ്യക്കാരും വലിയ സൎവ്വാധികാൎയ്യക്കാരും മേൽവിചാരിപ്പുകാരും തടസ്സരും ദളവായും മററുമായിരുന്നു. ഉമ്മിണിത്തമ്പി ഏൎപ്പെടുത്തിയ കോടതികളെ മൺട്റോ നിൎത്തൽചെയ്തു. അദ്ദേഹം തന്നെ ശാസ്ത്രിമാരുടെ സഹായത്തോടെ കേസുകൾകേട്ടു തീരുമാനിച്ചു തുടങ്ങി. ഒടുവിൽ കോടതികൾ സ്ഥാപിക്കുന്നതിനു അദ്ദേഹം ശാസ്ത്രിമാരുമായി ആലോചിച്ചു് ഒരു ചട്ടം എഴുതി റീജൻറായിരുന്ന മഹാറാണി തിരുമനസ്സിലെ അനുമതിക്കായി സമൎപ്പിച്ചു. അതു് കൊല്ലം ൯൮൭ ചിങ്ങം ൨൦ ാംനു- കല്പിച്ചനുവദിച്ചു. പക്ഷേ ശുചീന്ദ്രത്തു് കൈമുക്കുന്ന ഉപധാപരീക്ഷ നിൎത്തുന്ന കാൎയ്യം തിരുമനസ്സുകൊണ്ടു് അനുവദിച്ചില്ല. ജൂതന്മാരുപോലും തിളച്ച എണ്ണയിൽ കൈമുക്കുന്ന ഉപധാപരീക്ഷ അനുസരിച്ചു് കേസുകൾ തീരുമാനിക്കുവാൻ സംവദിച്ചിരുന്നതായി കാണുന്നു. മുൻപറഞ്ഞതനുസരിച്ചു് പത്മനാഭപുരം, തിരുവനന്തപുരം, കൊല്ലം, മാവേലിക്കര, ആലുവാ ഇങ്ങനെ ഓരോ സ്ഥലത്തു് ജില്ലാക്കോടതികൾ സ്ഥാപിച്ചു. ഓരോ കോടതിയിലും ഈരണ്ടു ജഡ്ജിമാരും ഒരു ശാസ്ത്രിയും

നിയമിക്കപ്പെട്ടു. ഹിന്ദുധൎമ്മശാസ്ത്രവും മാമൂലും ചട്ടവരിയോലകൾ അഥവാ ഹുക്കുംനാമാവുകൾ ഇവയും ആയിരുന്നു നിയമങ്ങൾ. ഈ കോടതികൾ എല്ലാം ദിവാൻജിക്കു അധീനമായിരുന്നു. കേസുകൾ വിചാരണചെയ്തു വിവരം ദിവാൻജിക്കു റിപ്പോർട്ടു ചെയ്യുവാൻ ജില്ലാജഡ്ജിമാർ ചുമതലപ്പെട്ടിരുന്നു. ൯൮൦-ൽ ജില്ലാവിധിയിന്മേൽ അപ്പീൽ കേൾപ്പാൻ ഹജൂർ അപ്പീൽകോടതി സ്ഥാപിച്ചു. ഇതുകൂടാതെ ഒരു ഹജൂർ കോടതിയും ഉണ്ടായിരുന്നു. അന്നത്തെ ശിക്ഷാവിധികൾ ഇപ്പോഴത്തേക്കാൾ തീക്ഷ്ണങ്ങളായി തോന്നുന്നു. സ്ഥാനാപതി മുത്തുസ്വാമി മുതലിയാരുടെ വക ചില സാമാനങ്ങൾ മോഷ്ടിച്ചതിനു ൯൮൪-ൽ പ്രതികളെ ശിക്ഷിച്ചു ഉണ്ടായ ഒരു വിധി കണ്ടിട്ടുണ്ടു്. കൊച്ചുനാരായണപിള്ള, മല്ലൻപിള്ള, ഈഴം അച്യുതൻ, എന്നു മൂന്നു പ്രതികൾക്കു് കൊല്ലത്തുവച്ചു് മുമ്മൂന്നു "ധ്വജനം" തിരുവനന്തപുരത്തുവച്ചു് മുമ്മൂന്നു "ധ്വജനം" അടിയും കമ്പോളത്തിൽ തമുക്കടിപ്പിച്ചു പ്രസിദ്ധപ്പെടുത്തി ൧൪ സംവത്സരം വീതം മണ്ണുചുമടും ആയിരുന്നു ശിക്ഷ. കാന്തൻപോററിക്കു് ൧൨ സംവത്സരവും സുബ്രഹ്മണ്യൻപോററിക്കു ൩-സംവത്സരവും തടവു വിധിച്ചു. മുത്തയ്യൻ എന്നപ്രതിക്കു ചുണങ്ങുമുദ്ര അടിപ്പിച്ചു് ൧൨-വൎഷം തടവും ശിവരാമനെന്ന പ്രതിക്കു് ൪-വൎഷം തടവും, മുത്തുകൂടപ്പനും, വേദാന്തത്തിനും ൧൨-വൎഷം വീതം തടവും കിട്ടി. കൊല്ലൻ കുഞ്ചുമാടനും ഒരു നാരായണപിള്ളയ്ക്കും കല്ലാശാരി ശങ്കരനാരായണനും കല്ലൻ അയ്യൻപെരുമാ

ളിനും കൊല്ലത്തും തിരുവനന്തപുരത്തുംവച്ചു പേരൊന്നുക്ക് ഈരണ്ടു ഡജൻ അടിയും ൧൨ വൎഷം വീതം മണ്ണുചുമട്ടും വിധിച്ചു. പ്രതി വെങ്കിടേശ്വരൻ പോററിയേയും കാളി "ഏന്നവളേയും" തമ്മക്കടിപ്പിച്ച് പ്രസിദ്ധപ്പെടുത്തി തോവാളക്കോട്ട കടത്തിവിടുവാനായിരുന്നു വിധി. ഇപ്പോൾ ഉള്ള മോഷ്ടാക്കൾക്ക് ഈ വിധിവിവരം വളരെ ആശ്വാസകരമായിരിക്കുമെന്നു വിശ്വസിക്കുന്നു. ൧൦൦൭ ൽ മുൻസിപ്പുകോടതികൾ ഉണ്ടായി. നൂറു രൂപാവരെ സലയുള്ള സിവിൽ കേസുകളും ചില്ലറപ്പോലീസുകേസുകളും വിസ്തരിക്കുന്നതിനു മുൻസിപ്പുമാൎക്ക് അന്ന് അധികാരമുണ്ടായിരുന്നു.

ഇങ്ങനെ ആരംഭഘട്ടത്തിൽ സൃഷ്ടിച്ച കോടതികളുടെ പരിഷ്കാരത്തിന് ൧൦൧൦ ൽ അഞ്ചു റെഗുലേഷൻ ഉണ്ടായി. അതിൽ അഞ്ചാം റെഗുലേഷൻ അനുസരിച്ച് ഒരു അപ്പീൽ കോടതി സ്ഥാപിതമായി. ആ കോർട്ടിൽ നാലു ജഡ്ജിമാരും ഒരു ശാസ്ത്രിയും ഒരു മഫ്ടിയും വേണമെന്നും നാലു ജഡ്ജിമാരിൽ ൨ പേർ ഹിന്ദുക്കളും ഒരാൾ ക്രിസ്ത്യാനിയുമായിരിക്കണമെന്നുമായിരുന്നു വ്യവസ്ഥ. ൧൦൩൭ ൽ സിവിൽ നടപടിനിയമമുണ്ടാകയും അപ്പീൽകോടെന്ന പേരുപോയി സദർകോടെന്ന പേർ നടപ്പാകയും ചെയ്തു. ൧൦൪൦ ൽ ഒരു വക്കീൽ റെഗുലേഷൻ നടപ്പാക്കി. ൧൦൬൨ ൽ സദർ കോടതിയെ നവീകരിച്ചു ഹൈക്കോടതി സ്ഥാപിച്ചു. അതിൻപ്രകാരം ഹൈക്കോടതിയിൽ ചീഫ്ജസ്റ്റീസ് ഉൾപ്പെടെ അഞ്ചുജഡ്ജിമാരും ഹിന്ദുലാ ഇടപെടുന്ന

സംഗതികളിൽ ഉപദേഷ്ടാവായി ഒരു പണ്ഡിതനും ഉണ്ടായിരുന്നു. ൧൦൬൫, ൧൦൬൭, ൧൦൮൬, ൧൦൮൭ ഈ ആണ്ടുകളിൽ ഹൈക്കോർട്ടുറെഗുലേഷൻ ഭേദഗതികൾ വരുത്തുകയും ഒടുവിൽ അതെല്ലാം റദ്ദ്ചെയ്തു ഇപ്പോൾ നടപ്പിലിരിക്കുന്ന ൧൦൯൯-ലെ നാലാംറെഗുലേഷനായ ഹൈക്കോർട്ടുറെഗുലേഷൻ പാസ്സാക്കപ്പെടുകയും ചെയ്തു. ഇതിനിടയിൽ സിവിൾകോർട്ടുറെഗുലേഷൻ അനുസരിച്ച മുൻസിപ്പുകോടതികളുടേയും ജില്ലാക്കോടതികളുടേയും അധികാരങ്ങൾ ക്ലിപ്തപ്പെടുത്തുകയും ൧൦൯൦-ൽ വില്ലേജ്പഞ്ചായത്തുകോടതികൾ എന്ന് ഒരുതരം പുതിയമാതിരി കോടതികൾ ഏർപ്പെടുത്തുകയും ചെയ്തു. സാധാരണ ൨൦ രൂപായും വിശേഷാൽ അധികാരപ്പെടുത്തിയാൽ ൫൦ രൂപായുംവരെ പിടിപ്പുള്ള വ്യവഹാരങ്ങൾ വില്ലേജ്പഞ്ചായത്തുകോടതിയുടെ അധികാരസീമയിൽ ഉൾപ്പെടുന്നു. ഭൂസ്വത്ത് ഇടപെടുന്ന വ്യവഹാരങ്ങളിലും മററും അവർക്കു പ്രവേശനമില്ല. പഞ്ചായത്തുജഡ്ജിമാരുടെ വിധിയിന്മേൽ അപ്പീലില്ല. നിയമസംബന്ധമായോ നടപടിയിലെ പിശകുപററുന്നപക്ഷമോ അവരുടെ വിധിയിന്മേൽ ജില്ലാക്കോർട്ടിലും ഹൈക്കോർട്ടിലും പരിശോധന ബോധിപ്പിക്കാം. നൂറുരൂപാവരെയുള്ള വ്യവഹാരങ്ങൾ മുൻസിപ്പന്മാരുടെ സ്മാൾകാസ് അധികാരത്തിൽ ഉൾപ്പെടുന്നു. സ്മാൾകാസ്‌വിധിയിന്മേൽ അപ്പീലില്ല. നിയമസംബന്ധമായ സ്ഖലിതങ്ങളെ ഹൈക്കോടതിയിൽ പരിശോധനകൊണ്ടു പരിഹരിക്കാം. സാധാരണ ൧൦൦ രൂപാമുതൽ ൨,൦൦൦ രൂപാവരെയുള്ള വ്യവഹാരങ്ങൾ മുൻസിപ്പിന്റെ സാധാരണാധി

കാരത്തിൽ ഉൾപ്പെടുന്നു. പക്ഷെ ഗവർമെൻറു കക്ഷിയായിരിക്കുന്ന കേസുകളിൽ മുൻസിപ്പിനു അധികാരമില്ല. ആയിരംരൂപായിൽ കവിയാതെയുള്ള വിധികളിന്മേൽ ജില്ലാക്കോർട്ടിലേക്കും അതിൽകൂടിയാൽ ഹൈക്കോർട്ടിലേക്കും മുൻസിപ്പുകോർട്ടിൽനിന്നും അപ്പീലിനുവകാശമുണ്ടു്. ൨൦൦൦ രൂപായിൽ കവിഞ്ഞ വ്യവഹാരങ്ങൾ ജില്ലാക്കോടതിയിൽ, അഥവാ ഡിസ്ത്രിക്ടുകോർട്ടിൽ, ബോധിപ്പിക്കേണ്ടവയാണു്. ജില്ലാവിധിയിന്മേൽ ഹൈക്കോർട്ടിൽ അപ്പീൽകൊടുക്കാം. മുൻസിപ്പിന്റെ വിധിയിന്മേൽ അപ്പീൽകേട്ടുണ്ടാകുന്ന വിധികളിൽനിന്നുള്ള അപ്പീലുകൾക്കു സ്പെഷ്യൽ അപ്പീൽ അഥവാ സെക്കണ്ടപ്പീൽ എന്നു പറയുന്നു. അങ്ങനെയല്ലാതുള്ളവ ക്രമ അപ്പീൽ ആകുന്നു. അധികാരക്ലിപ്തി അനുസരിച്ചു കീഴ്ക്കോടതികളുടെ ചില ഉത്തരവുകളിന്മേലും അപ്പീലിനു അവകാശമുണ്ടു്. അങ്ങനെയുള്ളവയ്ക്കു് ഉത്തരവിന്മേലപ്പീൽ എന്നു പറയുന്നു. ഇതുകൂടാതെ കീഴ്ക്കോടതികളുടെ നിയമഭ്രംശങ്ങളെ പരിശോധനയിൽ പരിഹരിക്കുന്നതിനും ഹൈക്കോടതിക്കു അധികാരമുണ്ടു്. അയ്യായിരംരൂപായിൽ കവിയുന്ന കേസുകൾ ഹൈക്കോടതി ഫുൾബെഞ്ചിൽ കേട്ടു തീരുമാനിക്കുന്നു. അങ്ങനെയുള്ള വിധികൾ രാജാധികാരത്തിൽനിന്നു അംഗീകരിക്കുന്നതിനു സമപ്പിക്കേണ്ടവയാണു്. ജടിലങ്ങളായ നിയമസംഗതികൾ അന്തർഭവിക്കുന്ന കേസുകളും ഫുൾബെഞ്ചിൽകേൾക്കാവുന്നതാണു്. അതിനുതാഴെയുള്ള അപ്പീലുകൾ സാധാരണ ഡിവിഷൻബെഞ്ചിൽ കേൾക്കുന്നു. ഹൈക്കോർട്ടിലെ ഒരു ജഡ്ജിക്കുമാത്രമായും പല ഹർജിസംഗതികളും

മററും തീരുമാനിക്കാം. ഇങ്ങനെ സാധാരണ സിവിൽവ്യവഹാരസ്വഭാവം, ആദായനികുതിനിയമം, പൊന്നുംവിലച്ചട്ടം, വനംറെഗുലേഷൻ, പിൻതുടച്ച് സർട്ടിഫിക്കെററ്, നിദ്ധനസ്ഥാപനവിചാരണ, നായർ റെഗുലേഷൻ, ജന്മികുടിയാൻ നിയമം, ഇങ്ങനെയുള്ള പ്രത്യേകനിയമങ്ങൾ അനുസരിച്ചുള്ള ഹർജിവിചാരണകളും വിസ്താരങ്ങളും അപ്പീലുകളും പരിശോധനകളും കൊണ്ട് സിവിൽകോടതികളുടെ വ്യാപാരവലയം ഇപ്പോൾ മുമ്പത്തെക്കാൾ വളരെ വലുതായിട്ടുണ്ടെന്നു പറയേണ്ടിയിരിക്കുന്നു.

ക്രിമിനൽകാര്യങ്ങളിൽ അധികാരം വഹിക്കുന്നതു ബെഞ്ചുമജിസ്ട്രേട്ടന്മാരും മൂന്നാംക്ലാസ്, രണ്ടാംക്ലാസ്, ഒന്നാംക്ലാസ് ഈ മജിസ്ട്രേട്ടന്മാരും സെഷ്യൻകോടതിയും ഹൈക്കോടതിയുമാണ്. ഓരോ ഡിസ്ട്രിക്ററിലും മററു മജിസ്ട്രേട്ടുകോടതികളുടെ മേൽനോട്ടത്തിനു അധികൃതന്മാരായ ൧-ാംക്ലാസു മജിസ്ട്രേട്ടന്മാരെ ഡിസ്ട്രിക്ററ് മജിസ്ട്രേട്ടന്മാരെന്നു പറയുന്നു. ഒരുമാസം തടവും ൫൦ രൂപാ പിഴയും മൂന്നാംക്ലാസു മജിസ്ട്രേട്ടിൻെറയും; ആറുമാസം തടവും ൨൦൦ രൂപാ പിഴയും രണ്ടാംക്ലാസുമജിസ്ട്രേട്ടിൻെറയും; രണ്ടുകൊല്ലം തടവും ൧൦൦൦ രൂപാ പിഴയും മുക്കാലിൽകെട്ടി അടിയും ഒന്നാംക്ലാസു മജിസ്ട്രേട്ടിൻെറയും ശിക്ഷാധികാരപരമാവധിയാണ്. വധശിക്ഷ ഉൾപ്പെടെ നിയമനിർദ്ദിഷ്ടമായ ഏതു ശിക്ഷയും നിശ്ചയിക്കുന്നതിനു സെഷ്യൻകോടതിക്കും ഹൈക്കോടതിക്കും അധികാരമുണ്ട്. മൂന്നാംക്ലാസും രണ്ടാംക്ലാസും

മജിസ്റ്റ്രേട്ടന്മാരുടെ വിധിയിന്മേൽ ഡിസ്റ്റ്രിക്ററമജിസ്റ്റ്രേട്ടന്മാക്കും പ്രത്യേകം അധികൃതന്മാരായ ഒന്നാംക്ലാസുമജിസ്റ്റ്രേട്ടിനും; ഒന്നാംക്ലാസുമജിസ്റ്റ്രേട്ടിൻെറ വിധിയിന്മേൽ സെഷ്യൻകോടതിക്കും; സെഷ്യൻകോർട്ടുവിധിയിന്മേൽ ഹൈക്കോടതിക്കും അപ്പീൽ കേൾക്കാറുന്നതാണു്. പീനൽക്കോഡുകൂടാതെ അബ്കാരി, ഫാറസ്റ്റ്, മോട്ടാർ, രജിസ്റ്റ്രേഷൻ, സ്റ്റാമ്പു് ഇത്യാദി പ്രത്യേകനിയമങ്ങൾപ്രകാരവും കുററകൃത്യങ്ങൾക്കു ദണ്ഡനവിധി നിശ്ചയിച്ചിട്ടുണ്ടു്. ഇതിനുംപുറമേ പൊതുജനബാധകളെ ദൂരീകരിക്കുന്നതിനും സമാധാനവിധ്വംസനത്തെ തടയുന്നതിനും മററും വേണ്ട ഉത്തരവുകൾ ചെയ്യാനും ഡിസ്റ്റ്രിക്ററ മജിസ്റ്റ്രേട്ടും ഒന്നാംക്ലാസു മജിസ്റ്റ്രേട്ടും അധികൃതന്മാരാണു്. നടന്നതും നടക്കാനിടയുള്ളതുമായ കുററങ്ങൾ അന്വേഷിച്ചു കോടതികളെ ധരിപ്പിക്കേണ്ടഭാരം പ്രധാനമായി പോലീസുകാക്കാണു്. നിസ്സാരകോടിയിൽ ഗണിച്ചിരിക്കുന്ന ചില കുററങ്ങളിൽ പോലീസുകാക്കു പ്രവേശമില്ല. അങ്ങനെയുള്ള കാൎയ്യങ്ങളിൽ സങ്കടക്കാരൻ കോടതിയിൽ നേരിട്ടു ആവലാതി ബോധിപ്പിക്കണം. അല്ലാതെയുള്ള കുററങ്ങളെപ്പററി സങ്കടക്കാക്കു പോലീസിലോ കോടതിയിലോ യഥേഷ്ടം അറിവുകൊടുക്കാം. വലിയ അപരാധങ്ങൾ നടക്കയോ നടത്തുവാനാലോചിക്കയോ ചെയ്താൽ അതിൻെറ വിവരം അറിവുള്ളവർ പോലീസുകാരെ ഗ്രഹിപ്പിക്കേണ്ടതും, ലഹളകളും സമാധാനഭംഗങ്ങളും അമർച്ചചെയ്യാനും അപരാധികളെ അറസ്റ്റ്ചെയ്യാനും പോലീസുകാരോ മജിസ്റ്റ്രേട്ടോ ആവശ്യപ്പെടുന്ന ന്യായമായ സഹായം പൊതുജനങ്ങൾ ചെയ്യു

കൊടുക്കേണ്ടതും ആകുന്നു. പോലീസുകാരുടെ അധികാരങ്ങളും ചുമതലകളും ക്രിമിനൽനടപടി, പോലീസു റെഗുലേഷൻ, മോട്ടാർറഗുലേഷൻ മുതലായ നിയമങ്ങളിൽ വിവരിക്കപ്പെട്ടിരിക്കുന്നു. ജനസമുദായരക്ഷയ്ക്കു പോലീസുകാർ അലംഭാവമില്ലാത്തവരായിരിക്കേണ്ടതും അതിനു പര്യാപ്തങ്ങളായ അധികാരങ്ങൾ അവൎക്കു ഉണ്ടായിരിക്കേണ്ടതും ആകുന്നു. എന്നാൽ ദുരുപയോഗഭീതികൊണ്ടു നിയമങ്ങളിൽത്തന്നെ പല പൎയ്യവസാനങ്ങളും പരിക്ഷണോപായങ്ങളും കാണുമാറുള്ളതും പ്രസ്താവയോഗ്യമാകുന്നു.

മുൻപറഞ്ഞ അപ്പീൽ അധികാരത്തിനുപുറമേ കീഴ്ക്കോടതികളുടെ നടപടികളെയും വിധികളെയും പരിശോധിക്കുന്നതിനുള്ള അധികാരവും ഹൈക്കോടതിക്കുണ്ടു്. ഇതു സങ്കടപ്പെടുന്ന കക്ഷികളുടെ അപേക്ഷയിന്മേലും കലണ്ടർ പരിശോധനയിൽ സ്വയമായും ഹൈക്കോടതി നടത്തിവരുന്നു. ചുരുക്കംപറഞ്ഞാൽ നീതിന്യായങ്ങളുടെ സമീചീനമായ പരിപാലനത്തിനുള്ള മഹത്തായ ഭാരം പരമസ്ഥാനമായ ഹൈക്കോടതിയിൽ സമൎപ്പിതമാകുന്നു.

നിയമങ്ങളുടെ വ്യാഖ്യാനവും അഭംഗമായ അനുഷ്ഠാപനവും ആണു ഹൈക്കോടതിയുടെ കൃത്യം. നിയമങ്ങൾ ഉണ്ടാക്കുകയും ഭേദപ്പെടുത്തുകയും ചെയ്യുന്നതിൽ കോടതികൾക്കു കാൎയ്യമില്ല. ക്രിമിനൽനിയമങ്ങൾ മിക്കവാറും രാജശാസനങ്ങളാണു്. സിവിൾനിയമങ്ങളിൽ

ഹിന്ദുലാ, മഹമ്മദീയലാ മുതലായവ ആചാരപ്രധാനങ്ങളും കാണ്ട്റാക്റ്റ്, ടാർട്ട്, മുതലായവ ന്യായതത്വാധിഷ്ഠാനങ്ങളും മററനേകം എണ്ണങ്ങൾ റെഗുലേഷൻ, തിരുവെഴുത്തുവിളംബരം, ഈ രൂപത്തിൽ പ്രചരിക്കുന്നവയും ആണ്. മുൻകാലത്തു നിയമനിർമ്മിതി രാജാധികാരത്തിൽനിന്നുതന്നെ ചെയ്തുകൊണ്ടിരുന്നു. നാടുനീങ്ങിയ ശ്രീമൂലംതിരുനാൾ മഹാരാജാവുതിരുമനസ്സിലെ രാജ്യഭാരകാലത്ത് അതായത് ൧൦൬൩-ൽ, ഗൌരവാവഹമായ ഈ ജോലിക്ക് ഒരു നിയമനിർമ്മാണസഭ സ്ഥാപിച്ചു. ക്രമേണ അതിനെ ൧൦൭൪-ലും, ൧൦൮൪-ലും പരിഷ്കരിച്ചശേഷം ആ തിരുമനസ്സിലെ കാലത്തുതന്നെ ൧൦൯൦-ലെ രണ്ടാംറെഗുലേഷൻ പാസ്സാക്കി വേണ്ട വികാസംവരുത്തി. അതും പരിഷ്കരിച്ചിപ്പോൾ ശ്രീമൂലം അസംബ്ളി എന്നും ശ്രീചിത്തിരകൌൺസിൽ എന്നും ദ്വിമണ്ഡലരൂപത്തിൽ നിയമനിർമ്മാണസഭ സംഘടിപ്പിക്കപ്പെട്ടിരിക്കുന്നു. ജനകീയമായ താല്പര്യങ്ങളും ആശയങ്ങളും പ്രതിഫലിപ്പിക്കുവാൻ ഇപ്പോൾ കൂടുതൽ സൌകര്യമുണ്ട്. തന്നിമിത്തം ഈ വിഷയത്തിൽ ഗവമ്മെൻറിൻെറ ചുമതലയ്ക്കു അത്രമാത്രം കുറവുണ്ട്. നിയമങ്ങളുടെ വിചക്ഷണത്വംകൊണ്ട് രാജ്യവാസികൾ വിഷമിക്കാതെ നോക്കേണ്ടഭാരം ഇപ്പോൾ ജനപ്രതിനിധികളിൽ അലഘുവായിത്തീന്നിരിക്കുന്നു. നിയമനിർമ്മിതി അനായാസസാദ്ധ്യമല്ല. മഹത്തായ നിയമവൈദുഷ്യവും സൂക്ഷ്മദൃഷ്ടിയും അവ്യാപ്ത്യതിവ്യാപ്ത്യാദി ദോഷരഹിതമായ വാക്പ്രയോഗപാടവവും രാജ്യസ്ഥിതിഗതിവിജ്ഞാനവും ഉള്ള ജനപ്രതിനിധികൾ കുറേപ്പേ

രെങ്കിലുമില്ലാതെ ഈ കാൎയ്യം സുസാദ്ധ്യമാകയില്ല. ഈ ഭാഗം സദാ പൊതുജനങ്ങളുടെ ശ്രദ്ധയ്ക്കു വിഷയീഭവിക്കേണ്ടതാകുന്നു.

നിയമങ്ങളിലും വ്യവഹാരദൎശനങ്ങളിലും കാലോചിതങ്ങളായ വളരെ പരിഷ്കാരങ്ങൾക്കു അവകാശമുണ്ടു്. അതെല്ലാം ശ്രീ ചിത്തിരതിരുനാൾ മഹാരാജാവു തിരുമനസ്സിലെ രാജ്യഭാരകാലത്തു സാധിതമാകുമെന്നുള്ള ആശംസയോടുകൂടി ഈ വിചാരം ഉപസംഹരിക്കുന്നു.

# മേഘസന്ദേശകാവ്യം.

കേരളത്തിൽ ഉണ്ടായിട്ടുള്ളിടത്തോളം സന്ദേശകാവ്യങ്ങൾ മറുനാട്ടുകളിൽ ഉണ്ടായിട്ടുണ്ടെന്നു തോന്നുന്നില്ല. കേരളമൊഴിച്ചു നോക്കിയാൽ സംസ്കൃതസാഹിത്യത്തിൽ പ്രചാരമുള്ളതായി മേഘസന്ദേശമല്ലാതെ മറെറാന്നുമില്ല. അകേരളീയനിർമ്മിതമായി രണ്ടു സന്ദേശകാവ്യങ്ങൾ മാത്രമേ സംസ്കൃതത്തിൽ കണ്ടിട്ടുള്ളു. അതിലൊന്നു കാവ്യമാല ദ്വിതീയഗുച്ഛകത്തിൽ പ്രസിദ്ധീകൃതവും ശ്രീവിക്രമവിരചിതവും ആയ നേമിദൂതവും മറേറതു് ഒരു ജൈനകവിനിർമ്മിതമായ പാൎശ്വാഭ്യുദയവുമാണ്. മേഘസന്ദേശ ശ്ലോകങ്ങളിൽനിന്ന് ഒന്നോ ചിലപ്പോൾ രണ്ടോ പാദങ്ങൾ എടുത്തു കവി സ്വയമേ മൂന്നോ, അഥവാ രണ്ടോ പാദങ്ങൾ കൂട്ടിച്ചേൎത്തു തീൎത്തിട്ടുള്ളതാണു് പ്രസ്തുത പ്രബന്ധങ്ങൾ. എങ്ങനെയെന്നാൽ, നേമിസന്ദേശത്തിലെ പ്രഥമ ശ്ലോകംതന്നേ നോക്കുക.

പ്രാണിത്രാണപ്രവണഹൃദയോ ബന്ധു-
വൎഗ്ഗം സമഗ്രം
ഹിത്വാ ഭോഗാൻ സഹപരിജനൈരുഗ്ര-
സേനാത്മജാം ച
ശ്രീമാൻ നേമിൎവ്വിഷയവിമുഖോ മോക്ഷ-
കാമശ്ചകാര
''സ്നിഗ്ദ്ധച്ഛായാതരുഷു വസതിം രാമഗി-
ൎയ്യാശ്രമേഷു''.

ഇവിടെ അന്തിമപാദം മേഘസന്ദേശം ആദ്യശ്ലോകത്തിലുള്ളതാണെന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലോ. ഇതുപോലെ മേഘസന്ദേശത്തിലെ മററു പദ്യങ്ങളിലും നിന്നു നേമിദൂതത്തിൽ ഓരോ പാദങ്ങൾ സംഘടിപ്പിച്ചിരിക്കുന്നു. പാശ്ചാത്ത്യദയത്തിലെയും രീതി ഇതുതന്നെ. പക്ഷേ, നേമിദൂതത്തിൽ മേഘസന്ദേശത്തിലെ ഓരോ ശ്ലോകത്തിൽനിന്നും ഒരു പാദം മാത്രമേ ഉപാദാനം ചെയ്തിട്ടുള്ളൂ. പാശ്ചാത്ത്യദയത്തിൽ ആകട്ടെ മേഘസന്ദേശത്തിലെ ഓരോ പാദവും ഓരോരോ ശ്ലോകത്തിൽ എടുത്തു ചേർത്തിട്ടുള്ളതായും തന്നിമിത്തം മേഘസന്ദേശം മുഴവൻ ഉടച്ചു മററു ചേരുവ ചേർത്തു വാർത്തിട്ടുള്ളതായും കാണാം. അതുകൊണ്ടു് പാശ്ചാത്ത്യദയത്തിനു മേഘസന്ദേശത്തെക്കാൾ ഏകദേശം നാലു മടങ്ങു വലിപ്പമുണ്ടു്. പാശ്ചാത്ത്യദയനിർമ്മിതിയെപ്പററി ഒരു ഐതിഹ്യമുള്ളതും പ്രസ്താവയോഗ്യമാകുന്നു. പാശ്ചാത്ത്യദയകർത്താവു് അക്കാലത്തെ മൈസൂർമഹാരാജാവിന്റെ ആചാര്യനും സദസ്യനുമായിരുന്നു. ഒരു ദിവസം രാജസദസ്സിൽ മേഘസന്ദേശം വായിച്ചുകേട്ടപ്പോൾ ആ കൃതി മുഴവൻ മറെറാരു കൃതിയിൽനിന്നു് ഓരോ പാദങ്ങൾ മോഷ്ടിച്ചു ചേർത്തുണ്ടാക്കിയ ഒരു കൃത്രിമ പ്രബന്ധമാണെന്നു് ആ പണ്ഡിതമല്ലൻ അഭിപ്രായപ്പെട്ടു. എന്നാൽ ആ കൃതി കാണണമെന്നു രാജാവും മററു സദസ്യരും ആവശ്യപ്പെട്ടതനുസരിച്ചു്, അദ്ദേഹം അന്നു രാത്രിയിൽ മേഘസന്ദേശം അപഗ്രഥിച്ചു പാശ്ചാത്ത്യദയം രചിച്ചു പിറേറന്നാൾ രാജസദസ്സിൽ വായിച്ചുകേൾപ്പിച്ചു. ഇങ്ങനെയാണത്രേ പാശ്ചാത്ത്യദയത്തിന്റെ ഉല്പത്തി.

പാശ്ചാത്യദയവും നൈമിത്തതവും സാഹിത്യച്ഛായയിൽ ''ഞാണിന്മേൽ ദണ്ഡിപ്പുക''ളായി ഗണിക്കപ്പെടേണ്ട രണ്ടു കൃതികളെന്നല്ലാതെ യഥാൎത്ഥ കാവ്യങ്ങളായി പ്രചുരപ്രചാരണംകൊണ്ടു അനുഗൃഹീതങ്ങളല്ല. കേരളേതരദേശസംസ്കൃതസാഹിത്യത്തിൽ സന്ദേശകാവ്യങ്ങളുടെ കഥയിപ്രകാരമാകുന്നു. കേരളദേശമോ സന്ദേശകാവ്യോൽപത്തിവിഷയത്തിൽ സമ്പന്നയാണെന്നു പറയേണ്ടിയിരിക്കുന്നു. ശുകസന്ദേശം, കോകിലസന്ദേശം, ഭ്രമരസന്ദേശം, ചാതകസന്ദേശം ഇങ്ങനെ സംസ്കൃതത്തിലും ഉണ്ണുനീലിസന്ദേശം, കാകസന്ദേശം, മയൂരസന്ദേശം അടുത്ത കാലത്തുണ്ടായ കപോതസന്ദേശം എന്നിങ്ങനെ മലയാളത്തിലും വളരെ സന്ദേശകാവ്യങ്ങൾ കേരളസാഹിത്യത്തിലുണ്ടായിട്ടുണ്ട്. അതുകൊണ്ട് ഈ കാവ്യപദ്ധതി അധികരിച്ചൊരു വിചാരം അസംസ്കൃതമായിരിക്കയില്ലെന്നു വിശ്വസിക്കുന്നു.

സന്ദേശകാവ്യങ്ങളുടെ കൂടസ്ഥകൃതി കവികലചൂഡാമണിയായ കാളിദാസന്റെ മേഘസന്ദേശമാണെന്നുള്ളതിനു തൎക്കമില്ല. ഈ കാവ്യമാൎഗ്ഗം ആ മഹാകവിയുടെ സ്വയമുൽപന്നമായതോ ഇതരകാവ്യച്ഛായകളുടെ അനുപ്രവേശംകൊണ്ടു സ്ഫുരിതമായതോ എന്നു നോക്കേണ്ടിയിരിക്കുന്നു. മേഘസന്ദേശത്തിന്റെ ഒരു വ്യാഖ്യാതാവായ ദക്ഷിണാവൎത്തനാഥന്റെ അഭിപ്രായത്തിൽ സീതയ്ക്കു ഹനുമാനാൽ ഹാരിതമായ സന്ദേശത്തെ അടിസ്ഥാനമാക്കി കാളിദാസൻ മേഘസന്ദേശം രചിച്ചിട്ടുള്ളതാണെന്നു കാണുന്നു. ഇങ്ങനെ ഒരഭിപ്രായം ചില

ക്കണ്ടെന്ന മറെറാരു വ്യാഖ്യാതാവായ മല്ലിനാഥനും പ റയുന്നു; എന്നാൽ സ്വാഭിപ്രായമെന്തെന്ന അദ്ദേഹം പറയുന്നില്ല. ''ജനകതനയാസ്നാനപുണ്യോദകേഷു'' എന്ന ഭാഗത്തെ വിശേഷിച്ചു വ്യാഖ്യാനിച്ചും ''ജാതാ മ ന്യേ ശിശിരമഥിതാ പത്മിനീവാന്യരൂപാ'' എന്നിട ത്തു് ''ഹിമഹതനളിനീവ നഷ്ടശോഭാ'' എന്ന രാമായ ണശ്ലോകസാദൃശ്യം ഉപോൽബലകമായി ഉദ്ധരിച്ചും മററും ദക്ഷിണാവൎത്തനാഥൻ സ്വമതസമൎത്ഥനത്തിനു ശ്രമിക്കയും ചെയ്തിരിക്കുന്നു. രാമായണപ്രകാരം ഹനു മാൻ സീതാന്വേഷണത്തിനു പുറപ്പെടുവാൻ യാത്രപറയു മ്പോൾ ശ്രീരാമൻ അഭിജ്ഞാനമായി അംഗുലീയം കൊ ടുത്തു എന്നല്ലാതെ സന്ദേശമായി വല്ലതും പറഞ്ഞതാ യി വാല്മീകി വൎണ്ണിക്കുന്നില്ല. കിഷ്കിന്ധാകാണ്ഡം ൪൪-ാം സൎഗ്ഗം നോക്കുക. എങ്കിലും

''നിൎവ്വാപ്യ പ്രിയസന്ദേശൈഃ
സീതാമക്ഷവധോദ്ധതഃ
സ ദദാഹപുരീം ലങ്കാം
ക്ഷണസോഢാരിനിഗ്രഹഃ''

എന്നു രഘുവംശത്തിൽ കാളിദാസൻ പറഞ്ഞിരിക്കുന്നതു കൊണ്ടു് സീതയ്ക്കു രാമൻ ഹനുമാൻ മുഖാന്തരം സന്ദേ ശങ്ങൾ അയച്ചതായി കാളിദാസൻ സങ്കല്പിച്ചിരുന്നതു സ്പഷ്ടമാകുന്നു. ഇതു വെറും പ്രമാദമല്ലെന്നും മനഃപൂൎവ്വമാ യ മനോധൎമ്മവൃത്തിയാണെന്നും വിചാരിക്കേണ്ടിയിരിക്കു ന്നു. എന്തുകൊണ്ടെന്നാൽ കാളിദാസനു് വാല്മീകിരാമാ യണത്തിൽ ഗാഢമായ നിഷ്ണാതതയുണ്ടായിരുന്നതിനു

വേണ്ട ലക്ഷ്യങ്ങൾ ഉണ്ടു്. വാല്മീകിവാക്യങ്ങൾ കാളിദാസകൃതിയിൽ പലെടത്തും കാണുന്നുണ്ടു്. ഉദാഹരണത്തിനു് "അഗസ്ത്യാചരിതാമാശാം ദക്ഷിണാം ഹരിയൂഥപഃ" എന്ന രാമായണത്തിലെ "അഗസ്ത്യാചരിതാമാശാം" രഘുവംശത്തിൽ "അഗസ്ത്യാചരിതാമാശാമനാശാസ്യജയോ യയൌ" എന്ന ഭാഗത്തു കടന്നുകൂടിയിരിക്കുന്നു. രഘുവംശത്തിലെ രാമായണസംക്ഷേപം നോക്കിയാലും അനുസരണത്തിൽ കവി അസ്ഖലദ്ഗതിയാണെന്നു ബോദ്ധ്യമാവും. അത്രമാത്രം വാല്മീകിവശ്യനായ ഒരു മഹാകവിയുടെ കല്പനാശക്തിയെ ഹനുമദ്ദൂത്യം സന്ദേശകാവ്യസരണിയിലേയ്ക്കു പ്രസരിപ്പിച്ചു എന്നു പറയുന്നതിൽ അനുപപത്തിയൊന്നും കാണുന്നില്ല. എന്നാലിവിടെ കാര്യകാരണവ്യപേക്ഷ സന്ദേഹഗോചരമെന്നു പറയത്തക്കവിധം ബിസസൂത്രംപോലെ വളരെ സൂക്ഷ്മമാണെന്നു സമ്മതിക്കേണ്ടിയിരിക്കുന്നു. ഹനുമദ്ദൂത്യത്തിനും മേഘസന്ദേശത്തിനും കാര്യകാരണബന്ധം കേവലം കാല്പനികമല്ലെങ്കിൽ, അഭിജ്ഞാനശാകുന്തളത്തിന്റെ ബീജസൂചനയും രാമായണത്തിൽനിന്നു സിദ്ധമാണെന്നു പറയാവുന്നതാകുന്നു.

"ദദൌ തസ്യ തതഃ പ്രീതഃ
സ്വനാമാങ്കോപശോഭിതം
അംഗുലീയമഭിജ്ഞാനം
രാജപുത്ര്യാഃ പരന്തപഃ"

എന്ന രാമായണശ്ലോകത്തിന്റെ വല്ല കിരണവും കാളിദാസന്റെ പ്രതിഭാമയമായ സ്ഫടികപ്പട്ടത്തിൽ തട്ടി അഭി

ജ്ഞാനശാകുന്തളത്തിന്റെ ബീജാവാപം ചെയ്തിരിക്കുമോ? ആ ഭാഗമിരിക്കട്ടെ.

എന്തായാലും കേവലം ഛായാസംക്രമത്തിൽ കൂടുതലായി ഒരു ബന്ധവും കാളിദാസനും വാല്മീകിയ്ക്കും തമ്മിലില്ല. പക്ഷേ, പിന്നീടുള്ള സന്ദേശകാവ്യങ്ങളും മേഘസന്ദേശവും തമ്മിലുള്ള ബന്ധമങ്ങനെയല്ല. ഉപജീവ്യോപജീവകഭാവം മേഘസന്ദേശവും മററു സന്ദേശകാവ്യങ്ങളും തമ്മിൽ സ്പഷ്ടമാകുന്നു. കാളിദാസന്റെ കാവ്യത്തിലെ മന്ദാക്രാന്താവൃത്തത്തെ വിടുവാൻപോലും പിന്നീടുള്ള കവികൾ പ്രഗത്ഭന്മാരായിട്ടില്ല. ഒരു വ്യത്യസ്തമുള്ളതു് വിനോദചതുരനായ കൊല്ലം ഗോവിന്ദപ്പിള്ള അവർകളുടെ മാർജ്ജാരസന്ദേശം മാത്രമാകുന്നു. അനുകരണം അകൈതവമായ സ്തോത്രമാകകൊണ്ടു, കാളിദാസൻ എത്രമാത്രം സ്തോത്രപാത്രമായിട്ടുണ്ടെന്നു വിശേഷിച്ചു പറയേണ്ടതില്ല. ശുകം, കോകിലം, ഭ്രമരം, ഹംസം, ചാതകം, കാകൻ, ഗരുഡൻ, ദാത്യൂഹം, മയൂരം, കപോതം മുതലായ പറവജാതികൾ, അഞ്ചൽമുദ്രയിലെ തീയതി അച്ചുമാറുന്നതുപോലെ സന്ദേശഹരങ്ങളായി മേഘസ്ഥാനത്തു പ്രവേശിതങ്ങളായി. മാർജ്ജാരസന്ദേശം മൃഗത്തേയും ഉണ്ണുനീലിസന്ദേശം മനുഷ്യനേയും സന്ദേശഹരണത്തിനു പ്രയോഗിച്ചതു വ്യത്യസ്തമാകുന്നു. കാമുകന്മാരുടെ അഞ്ചൽകാരോ തപാൽകാരോ ആയി പക്ഷിസഞ്ചയത്തെ നിയമിച്ചു് അനന്തരകാലകവികൾ കേരളദേശത്തു് ഒരു സാഹിത്യ "ഡിപ്പാർട്ടുമെൻറ്" സ്ഥാപിക്കുമെന്നു മേഘസന്ദേശ

കത്താവു തീരെ പ്രതീക്ഷിച്ചിരിക്കയില്ല. ശുകസന്ദേശ നിമ്മിതികൊണ്ടു ആദ്യവും മയൂരസന്ദേശ നിമ്മിതി കൊണ്ടു പിന്നീടും ഈ സാഹിത്യശാഖയിൽ പ്രബന്ധാങ്കുരങ്ങൾ ഉണ്ടായിട്ടുള്ളതായി കാണാവുന്നതാണ്. ഈ കൃതികളിൽ ചിലതിന്റെ ശോഭാതിശയത്തെക്കുറിച്ച് ചില സാഹിത്യരസാസ്വാദകന്മാർ വാവദൂകന്മാരായിട്ടുണ്ടെന്നും പറയേണ്ടിയിരിക്കുന്നു.

മേഘസന്ദേശം സാഹിത്യമകുടസ്ഥവും സന്ദേശകാവ്യകൂടസ്ഥവുമാകയാൽ അതിന്റെ സ്വരൂപവിചാരം ഗുണദോഷതാരതമ്യഗണനയിൽ അവർജ്ജ്യമായി തോന്നുന്നു. അളകാപുരിവാസിയായ ഒരു യക്ഷൻ അധിനാഥനായ കുബേരന്റെ ശാപം നിമിത്തം പ്രിയതമാവിപ്രയുക്തനായും അധികാരഭ്രംശിതനായും സ്വദേശം വിട്ടു് രാമഗിരിയിൽ പോയി നിവസിച്ചു. ഒരു സംവത്സരം കാലാവധിയുണ്ടായിരുന്ന ശാപദശയിൽ എട്ടുമാസം കഴിഞ്ഞപ്പോൾ ആഷാഢമാസം ഒന്നാംതീയതി സ്വവാസസ്ഥാനമായ പവ്വതത്തിന്റെ സാനുപ്രദേശത്തു് ഒരു മേഘം വന്നുചേൎന്നു. ആ മേഘമുഖേന യക്ഷൻ സ്വപ്രിയതമയെ ആശ്വസിപ്പിക്കാൻ അയയ്ക്കുന്ന സന്ദേശമാകുന്നു പ്രസ്തുത കൃതിയിലെ വിഷയം. രാമഗിരിമുതൽ അളകവരെയുള്ള മാൎഗ്ഗഭാഗങ്ങൾ കവിതാഗതിയിൽ വൎണ്ണിക്കപ്പെട്ടിരിക്കുന്നു. രാമഗിരി എന്നതു നൎമ്മദാനദിക്കു തെക്കു ഗോദാവരിക്കു സമീപമുള്ള ഒരു പവ്വതമാണെന്നു് എനിക്കു തോന്നുന്നു. അഗസ്ത്യാശ്രമത്തിൽനിന്നു പുറപ്പെട്ടു ഗോദാവരിക്കു സമീപം പവ്വതത്തിൽ ആശ്രമ

മുണ്ടാക്കി ശ്രീരാമൻ വസിച്ചിരുന്നതായിട്ടാണ് രാമായണത്തിൽ കാണുന്നത്. രാമഗിരി എന്നതു ചിത്രകൂടമെന്ന പർവ്വതമെന്നു വ്യാഖ്യാനിച്ച മല്ലിനാഥൻ പതറിപ്പോയതായി പറയേണ്ടിയിരിക്കുന്നു. രാമായണത്തിലെ ചിത്രകൂടം ഗംഗാ യമുനാ സംഗമത്തിൽ നിന്നു കുറെ തെക്കായിട്ടാണെന്നു സ്പഷ്ടമാകുന്നു. രാവണവധശേഷം പുഷ്പകത്തിൽ തിരിച്ചു വരുമ്പോൾ സീതയ്ക്ക് ഓരോ സ്ഥലങ്ങൾ ശ്രീരാമൻ മനസ്സിലാക്കി കൊടുക്കുന്നതായുള്ള രഘുവംശവർണ്ണനകൊണ്ടും ഇതു വ്യക്തമാകുന്നതാണ്. ചിത്രകൂടത്തിനു സമീപമായിട്ടുള്ള നദിയുടെ പേർ മന്ദാകിനി എന്നാകുന്നു. ഇതു ഗംഗയല്ല. രഘുവംശം പതിമൂന്നാം സർഗ്ഗം ൪൭-ാം ശ്ലോകം വ്യാഖ്യാനിക്കുമ്പോൾ മന്ദാകിനി എന്നതു ചിത്രകൂടസമീപമുള്ള ഏതോ നദി എന്നു മല്ലിനാഥൻ പറയുന്നതു ശരിതന്നെ. എന്നാൽ ആ ശ്ലോകത്തിലെ മന്ദാകിനിശബ്ദം ഗംഗാപര്യായമായി "ആപ്ററിയുടെ" നിഘണ്ഡുവിൽ ഉദാഹരണമായിട്ടുദ്ധരിച്ചിരിക്കുന്നതു ശരിയല്ല. സന്ദേശഹരമാർഗ്ഗം ആരംഭിക്കുന്നതു നർമ്മദയ്ക്കു തെക്കാണെന്നുള്ളതിനു തർക്കമില്ല. "ജനക തനയാസ്നാനപുണ്യോദകേഷു" എന്നും "രഘുപതിപദൈരങ്കിതം മേഖലാസു" എന്നും പ്രസ്തുത പർവ്വതത്തെ വിശേഷിപ്പിച്ചിരിക്കുന്നതുകൊണ്ട് അതു ശ്രീരാമവാസസ്ഥാനമായിരുന്നെന്നും തീർച്ചതന്നെ. ഒരു പക്ഷേ സീതാവിരഹഖേദാരംഭം ശ്രീരാമനിവിടെവച്ചുണ്ടായതുകൊണ്ടു വിരഹിയായ യക്ഷൻെറ സന്ദേശാങ്കുരസ്ഥാനമായി പ്രസ്തുതസ്ഥലം തന്നെ കാളിദാസനും സ്വീകരിച്ചു.

തായിരിക്കുമോ? രാമഗിരിയിൽ നിന്നു പുറപ്പെട്ടു ഭ്രൂവിലാസാനഭിജ്ഞകളായ ജനപദസ്ത്രീകളാൽ നിരീക്ഷ്യമാണനായി ഉന്നതതടപ്രദേശം കയറി ആമ്രകൂടപർവ്വതത്തിലെത്തി അറിട്ടുന്ന വിന്ധ്യപാദത്തിൽ വിശീർണ്ണയായ നർമ്മദയെ കടന്നു ദശാർണ്ണദേശത്തുകൂടി, വഴി വളച്ച് അവന്തിരാജ്യത്ത് ഉജ്ജയിനിയിൽ ചെന്നു മഹാകാലസ്വാമി ദർശനം കഴിച്ചു വിശ്രമിച്ചശേഷം ഗംഭീരാനദി കടന്നു ദേവഗിരിയിൽ എത്തി സുബ്രഹ്മണ്യനെ പൂജിച്ചു ചർമ്മണ്വതിയെ അതിലംഘിച്ചു ദശപുരത്തുകൂടെ കുരുക്ഷേത്രത്തിലെത്തി ഗംഗയും കടന്ന് ഹിമവാനെ അതിക്രമിച്ചു കൈലാസത്തിൽ ചെന്നു മേഘം അളകയിലേക്കു കടക്കണമെന്നാണ് യക്ഷൻ മാർഗ്ഗോപദേശം ചെയ്യുന്നത്. നിർവിന്ധ്യ, സിപ്ര, എന്ന നദികളും നീചൈർഗ്ഗിരിയും മററും ഇക്കൂട്ടത്തിൽ വർണ്ണിക്കപ്പെടുന്നുണ്ട്.

യക്ഷൻെറയും യക്ഷിയുടെയും രാമഗിരിയുടെയും അളകയുടെയും കഥയെല്ലാം വെറും അപദേശമാണെന്നും യഥാർത്ഥത്തിൽ നായകൻ കാളിദാസനാണെന്നും വിരഹിതയായ നായിക ഒരു അവന്തിരാജകുമാരിയാണെന്നും അഭിപ്രായമുള്ളതായികാണുന്നു.

> "സ്വസ്രേ പൂർവ്വം മഹിതനൃപതേർവ്വിക്ര-
> മാദിത്യനാമ്നഃ
> പോക്കാം ചക്രേ തരുണജലദം
> കാളിദാസഃ കവീന്ദ്രഃ"

എന്ന ലീലാതിലകോദ്ധൃത ശ്ലോകംകൊണ്ടു വിക്രമാദിത്യൻെറ സഹോദരിയുടെ അടുക്കലേക്കു കാളിദാസൻ

മേഘത്തെ അയയ്ക്കുയാണു ചെയ്യതെന്നു കേരളത്തിൽ എങ്ങനെയോ ഒരു വിശ്വാസമുത്ഭവിച്ചതായി കാണുന്നു. ഇതിനു വല്ല ആസ്പദവുമുണ്ടോ? രാമഗിരിമുതൽ നർമ്മദ വരെയും ഗംഗമുതൽ അളകവരെയും ഉള്ള വർണ്ണനകൾ അധികവും സങ്കല്പവിലാസത്തെ ആശ്രയിച്ചുപനിബന്ധനം ചെയ്തിട്ടുള്ളതാണെന്നു മിക്കവാറും കാണാവുന്നതാണ്. അതുപോലെതന്നെ യക്ഷൻെറയും യക്ഷിയുടെയും കുബേരൻെറയും കഥ. കവിക്കു സാക്ഷാൽ പരിചിതവും യഥാർത്ഥവുമായ ഭാഗം നർമ്മദമുതൽ ദശപുരം വരെയുള്ള ദേശമാണെന്നുള്ളതിനു തക്കമില്ല.

"വക്രഃ പന്ഥാസ്തവ ഭവതു ച പ്രസ്ഥി-
തസ്യോത്തരാശാം
സൌധോത്സംഗപ്രണയവിമുഖോ മാസ്മ-
ഭ്രരുജ്ജയിന്യാഃ
വിദ്യുദ്ദാമസ്ഫുരിതചകിതൈസ്തത്ര
പൌരാംഗനാനാം
ലോലാപാംഗൈൎയ്യദി ന രമസേ ലോച-
നൈൎവ്വഞ്ചിതഃ സ്യാഃ"

എന്നുജ്ജയിനീവിഷയകമായ ഉൽസുകത്വം യക്ഷൻേറതല്ലെന്നും കവിയുടേതാണെന്നും പറയേണ്ടതില്ലല്ലൊ. ഉദയനകഥാകോവിദന്മാരായ ഗ്രാമവൃദ്ധന്മാരെയും ലളിതവനിതാപാദരാഗാങ്കിതങ്ങളും കേശസംസ്കാരധൂപവാസിതങ്ങളുമായ ഹർമ്മ്യങ്ങളെയും മഹാകാളക്ഷേത്രത്തെയും അവിടത്തെ ദേവദാസീലാസ്യത്തെയും രാത്രിയിൽ രാജമാൎഗ്ഗങ്ങളിലെ അഭിസാരികാസഞ്ചാര

ത്തെയും സിപ്രാനദിയെയും മററും പററിയുള്ള പരാമർശ വർണ്ണനകൾ കവിയ്ക്കു് അനുഭവസിദ്ധങ്ങളാകുന്നു. ഉജ്ജയിനിയെത്തന്നെ അളകാവ്യാജേന കവി വർണ്ണിക്കയും സന്ദേശലക്ഷ്യമാക്കയുമല്ലേ ചെയ്തിരിക്കുന്നതെന്നു ശങ്കിക്കത്തക്കതാകുന്നു. അളകയുടെ പ്രത്യേകമാഹാത്മ്യം "ബാഹ്യോദ്യാനസ്ഥിതഹരശിരശ്ചന്ദ്രികാ ധൌതഹർമ്മ്യാ" എന്നുള്ളതാണെങ്കിൽ അതു് ഉജ്ജയിനിക്കും യോജിക്കുന്നതാണു്. രഘുവംശത്തിൽ അവന്തിരാജാവിനെ വർണ്ണിക്കുമ്പോൾ,

"അസൌ മഹാകാലനികേതനസ്യ
വസന്നദൂരെ കില ചന്ദ്രമൌലേഃ
തമിസ്രപക്ഷേപി സഹ പ്രിയാഭിർ
ജ്യോത്സ്നാവതോ നിർവ്വിശതി പ്രദോഷാൻ."

എന്നു പറയുന്നതുകൊണ്ടു അളകാപ്രതിച്ഛായയായി ഉജ്ജയിനി കാളിദാസദൃഷ്ടിയിൽ വിലസിയിരുന്നു.

"സ്ഥാനാദസ്മാൽ സരസനിചുളാദുൽപ
തോദങ്മുഖഃ ഖം
ദിങ്നാഗാനാം പഥി പരിഹരൻ സ്ഥൂല-
ഹസ്താവലേപാൻ"

എന്ന ശ്ലോകത്തിൽ സമകാലികന്മാരായിരുന്ന നിചുളനെയും ദിങ്നാഗാചാര്യനെയും കാളിദാസൻ സൂചിപ്പിക്കുന്നതായി മല്ലിനാഥൻ വ്യാഖ്യാനിച്ചതു വ്യാഖ്യാനദുസ്സാമർത്ഥ്യമെന്നു പറയുന്നവരുടെ അഭിപ്രായത്തോടു യോജിക്കുവാൻ നിർവ്വാഹമില്ല. മല്ലിനാഥൻ മാത്രമല്ല

ങ്ങനെ വ്യാഖ്യാനിച്ചിട്ടുള്ളതു്. ദക്ഷിണാവർത്തനാഥനും അപ്രകാരംതന്നെ വ്യാഖ്യാനിച്ചുകാണുന്നു. അതുകൊണ്ടു വിചാരിക്കേണ്ടതു് ഈ കാവ്യരചനയിൽ ഉജ്ജയിനീപരിചയംതന്നെ കവിയുടെ ഹൃദയത്തിൽ സ്ഫുരിച്ചുകാണുന്നുവെന്നാണു്. കാളിദാസൻ ഒരു രാജകുമാരിയെ പാണിഗ്രഹിച്ചിരുന്നെന്നുള്ള ഐതിഹ്യവും ഇവിടെ അനുസന്ധേയമാകുന്നു. കാളിദാസകൃതികളിൽ മാളവികാഗ്നിമിത്രവും മേഘസന്ദേശവും സ്വകപോലകല്പിതങ്ങളാണു്. അവ രണ്ടും സ്വദേശനിഷ്ഠങ്ങളുമാണു്. മേഘസന്ദേശത്തിലെ വിഷയസ്വഭാവത്തിനു്, രാമഗിര്യളകായക്ഷോപാധികൾ സംഘടിപ്പിച്ചു പാഠകന്മാർക്കു മാർഗ്ഗവിക്ഷേപം ജനിപ്പിക്കേണ്ട ആവശ്യം നേരിട്ടതായി വിചാരിക്കേണ്ടിയിരിക്കുന്നു. "തത്രാഗാരം ധനപതിഗൃഹാനുത്തരേണാസ്മദീയം" എന്നു കാണുന്നതുകൊണ്ടു രാജമന്ദിരത്തിനു തൊട്ടു വടക്കുവശമാണു നായികയുടെ ഗൃഹമെന്നു സിദ്ധിക്കുന്നു. "യുവതിവിഷയേ സൃഷ്ടിരാദ്യേവധാതുഃ" എന്നതുകൊണ്ടു നായികയും "ഉദയനകഥാകോവിദഗ്രാമവൃദ്ധാൻ" എന്നിടത്തെ വിപരീതധ്വനികൊണ്ടു നായകനും യുവജനങ്ങളാണെന്നു കാണുന്നു. മേഘസന്ദേശം മുഴുവൻ യൗവനസ്ഫുരണകോമളമായി പരിലസിക്കുന്നു. നായികയുടെ മാതാപിതൃാദിബന്ധുജനങ്ങളെപ്പററി ഒരു പരാമർശവുമതിലില്ല. കൃത്രിമപുത്രനായി നായിക വളർത്തുവന്ന ബാലമന്ദാരവൃക്ഷവും "കച്ചിദ് ഭർത്തുഃസ്മരസി രസികേ ത്വം ഹി തസ്യ പ്രിയേതി" എന്നു പൃച്ഛന്ത്യാനന്ദായ ശാരികയും കരതലതാളങ്ങൾ കൊണ്ടു

നായികയാൽ നത്തിതമാകുന്ന മയൂരവും മററുമല്ലാതെ ഒരു പ്രാണിപോലും നായികാഗൃഹത്തിലുള്ളതായി കവി പറയുന്നില്ല. ഈ വിദ്യനായികയുടെ താദാത്മ്യനിഗൂഹന ത്തിനല്ലയോ എന്നും സംശയിക്കത്തക്കതാകുന്നു. ആക പ്പാടെ പറയുമ്പോൾ, സ്വപ്രിയതമയ്ക്കു കവിയുടെ സന്ദേശംതന്നെയാണു മേഘസന്ദേശമെന്നു സംശയിക്കു ന്നതിനു് അവകാശമുണ്ടു്. പക്ഷെ അതു ഖണ്ഡമായിസ്ഥാ പിക്കാമെന്നു പറയത്തക്കതല്ല.

ഈ കൃതിയിലെ സ്ഥായിരസം വിപ്രലംഭശൃംഗാര മാണെന്നു പറയേണ്ടതില്ല. അതിന്റെ പരിപോഷ ണത്തിനു എതിർവശമായ സംഭോഗശൃംഗാരരസം വഴി നീളെ സ്ഫുടിപ്പിച്ചിരിക്കുന്നു. ആലംബനവിഭാവങ്ങ ളായി അതായതു കഥാപാത്രങ്ങളായി സ്വീകരിച്ചിരിക്കു ന്നതു യക്ഷനെയും യക്ഷിയെയുമാണു്. അവരോ ദേവ യോനിവംശ്യരാണു്. മാളവികാഗ്നിമിത്രവും രഘുവംശ വുമൊഴിച്ചാൽ സ്വകൃതികളിലെല്ലാം കാളിദാസൻ ആ ലംബവിഭാവമായി അതിമാനുഷ പാത്രങ്ങളെ സംഘടി പ്പിച്ചിട്ടുള്ളതായി കാണാം. വിക്രമോവ്വശീയത്തിൽ അ പ്സരസ്സായ ഉവ്വശിയും ശാകുന്തളത്തിൽ അപ്സരസ്സന്ത തിയായ ശകുന്തളയുമാണു നായികമാർ. കുമാരസംഭ വത്തിലെ നായികാനായകന്മാർ ദേവതകളാണു്. അ തുപോലെ മേഘസന്ദേശത്തിൽ യക്ഷനും യക്ഷിയും. മനുഷ്യതാ സഹജമായ ആഹാരപാരതന്ത്ര്യാദി ലോ കവ്യവഹാരങ്ങൾ പ്രതീയമാനങ്ങളായി രസസ്ഫുരണ ത്തിനു കളങ്കമുണ്ടാകാതിരിക്കാൻ ഇങ്ങനെയുള്ള പാത്ര

ങ്ങളെ സംഘടിപ്പിച്ചിട്ടുള്ളതല്ലയോ എന്നു സംശയി ക്കുന്നു. പ്രസ്തുതരായ യക്ഷനോ യക്ഷിക്കോ മനുഷ്യ ക്കുള്ള ക്ലേശങ്ങൾ വല്ലതുമുണ്ടോ? വ്യാധിബാധകളോ ക്ഷുൽപിപാസാദികളോ ഉണ്ടോ? ഒന്നുമില്ല. അവർ സദാ രതിലോലുപരായി ശൃംഗാരരസപ്രദീപനത്തിനു സ്ഫടികവിളക്കുകൾപോലെ കലപ്പുകളില്ലാതെ പ്രകാശി ക്കുന്നു. വസന്തസുഗന്ധമന്ദമാരുതാദികൾ ശൃംഗാരത്തെ ഉദ്ദീപനംചെയ്യുന്നതുകൊണ്ട് അവയ്ക്കു് ഉദ്ദീപനവിഭാവ ങ്ങൾ എന്നു പറയുന്നു. വർഷാകാല സൂചിയും മഹാ മൂർത്തിയുമായ മേഘത്തെയാണു പ്രകൃതകൃതിയിൽ ഉദ്ദീപ നമായി സ്വീകരിച്ചിരിക്കുന്നതു്. ശുകഗരുഡാദിസുന്ദ രങ്ങളും സുസ്വരങ്ങളും സത്വരങ്ങളുമായ പക്ഷികളെ സന്ദേശഹരങ്ങളായി പ്രയോഗിച്ച കവികൾ കാളിദാസ നെക്കവിഞ്ഞവരാണെന്നു ചില സാഹിത്യരസികന്മാർ പറഞ്ഞുകേട്ടിട്ടുണ്ട്. അവരുടെ രസാസ്വാദശക്തി ഉപ രിഭാഗചരമ്മാത്രമാണെന്നു പറയേണ്ടിയിരിക്കുന്നു. ക്ഷോ ഭണമാണെങ്കിലും പ്രശാന്തഗംഭീരമായി ഉത്തരാഭിമുഖ മായി വ്യോമമണ്ഡലത്തിൽ പ്രയാണംചെയ്യുന്ന മേഘകു ഞ്ജരത്തിൻെറ ഉദ്ദാമവും അനുപസ്കൃതവും ആയ അഴകും അനന്യചിത്തനായ നായകന് അതിനെ തുടൻ പ്രിയത മാവിഷയകമായി തോന്നുന്ന ഉൽസുകത്വത്തിൽ തിള ങ്ങുന്ന പ്രകൃതിമാനോജ്ഞകവും ആസ്വദിക്കാൻ നിവൃത്തി യില്ലാത്തവരുടെ കഥ കഷ്ടംതന്നെ. കാട്ടുപോത്തു ഭയ ങ്കരമാണെങ്കിലും അതിനു പ്രശാന്താവസ്ഥയിൽ പ്രകൃതി ദത്തമായുള്ള ദർശനീയത ആകൃതന്നെ ആകർഷകരമാ

യിരിക്കയില്ല. ശുകമയൂരാദികളിലുള്ള കൌതുകം ഉജ്ജ്വലവൎണ്ണമായ ചേലയിലുള്ള ഭ്രമംപോലെ രസവിഷയബാലിശത്വത്തെ സൂചിപ്പിക്കുന്നതല്ലയോ എന്നു സംശയിക്കത്തക്കതുമാകുന്നു.

ശൃംഗാരത്തിന്റെ ഒരുവശമായ വിപ്രലംഭത്തിന്ന് എതിർവശമായ സംഭോഗശൃംഗാരംകൊണ്ടു പരഭാഗസിദ്ധിയുണ്ടാക്കിയിരിക്കുന്നതും വിവരിക്കാം. അസഹ്യവിരഹനായ കാമുകനു മററുലോകരുടെ സുഖാനുഭവം സ്വവിധിവിപൎയ്യയ വിചാരത്തിൽ ഹൃദയപീഡാകരമായി തോന്നുന്നു. സ്വകീയപൂൎവ്വസുഖസ്മരണമോ പരകീയസുഖബോധമോ ആത്മദുഃഖത്തിനു കാരണമായി പരിണമിക്കുന്നു. ഇവ രണ്ടും വിരഹിയായ കാമുകന്റെ മനസ്സിൽ ദുഃഖത്തെ ഉപചയിക്കുവാൻ ഉപകരിക്കുന്നു. സുഖത്തിന്റെ പ്രത്യവസ്ഥാന പ്രതീതിയാണല്ലോ ദുഃഖം. അതുകൊണ്ടു നായകനായ യക്ഷനു മേഘം കടന്നുപോകേണ്ടിടത്തെല്ലാം രതിരസം വ്യാപിച്ചിരിക്കുന്നതായി ഭാവനയിൽ സ്ഫുരിക്കുന്നു. ഉജ്ജയിനീപ്രഭൃതി നഗരങ്ങളിൽ പൌരാംഗനകളുടെ പരിഷ്കാരങ്ങളും വാരസ്ത്രീകളുടെ വിലാസജാലങ്ങളും രതിരീതികളുടെ പ്രതീതിക്കു പ്രത്യക്ഷഹേതുക്കളാണ്. അങ്ങനെയുള്ള ഹേതുക്കൾ പ്രകടമായി കാണ്മാനില്ലാതെയുള്ള നദീപൎവ്വതാദികളിൽപോലും ചിത്തവൃത്തി സ്ഫുരിതമായ സങ്കല്പശക്തികൊണ്ടു രതിച്ഛായ സങ്കലനംചെയ്തിരിക്കുന്നു. "രേവാം ദ്രക്ഷ്യസ്യുപലവിഷമേ വിന്ധ്യപാദേ വിശീൎണ്ണാം" എന്നു രേവയേ അതായതു നൎമ്മദയെപ്പററിയുള്ള വിജ്ഞാ

പനം നോക്കുക. ജരഠനായ വിന്ധ്യന്റെ പാദപ്രദേശത്തുള്ള പാറക്കെട്ടുകളിൽ തട്ടിത്തകർന്നൊഴുകുന്ന നദിയുടെ ദർശനത്തിലുള്ള രസത്തിനുപുറമേ അന്തരസമായി പ്രസാദകഠിനനായ ഭർത്താവിന്റെ പാദങ്ങളിൽവീണു സങ്കടപ്പെടുന്ന ഒരു സ്ത്രീയുടെ പ്രതീതികൂടി വായനക്കാർക്കിവിടെ ഉണ്ടാകുന്നു.

"തീരോപാന്തസ്തനിതസുഭഗം
പാസ്യസിസ്വാദു യത്തത്
സഭ്രൂഭംഗം മുഖമിവ പയോ വേത്രവ
ത്യാശ്ചലോർമ്മി"

എന്നു വേത്രവതീനദിയെ ചിത്രീകരിച്ചിരിക്കുന്നു. സീൽകാരസുഭഗവും ഭ്രൂഭംഗസുന്ദരവുമായ കമനീമുഖചുംബനരസം ഇവിടെ സ്ഫുടമാകുന്നു.

"ഗൗരീം വക്ത്രേ ഭ്രുകുടിരചനാം യാ വിഹ
സ്യേവ ഫേനൈഃ
ശംഭോഃ കേശഗ്രഹണമകരോദിന്ദു
ലഗ്നോർമ്മിഹസ്താ"

എന്നുള്ള ഗംഗാവർണ്ണന എത്ര ഭംഗിയായിരിക്കുന്നു. ശിവന്റെ ശരീരാർദ്ധഭാഗം ആർജ്ജിക്കത്തക്കവിധമത്ര സ്വാധീനപതികയാണു ശ്രീപാർവ്വതി എന്നിരുന്നിട്ടും ഗംഗ, ശിവാനുരാഗഹാരിണിയായി പരിണമിച്ചു. അതുമല്ല, ശിവന്റെ തലയിൽകയറി ചൂഡാചന്ദ്രക്കലയിൽ തിരമാലകൾ വ്യാപരിപ്പിച്ചു കൈവച്ചുതുടങ്ങുകയും ചെയ്യുന്നു. ഇതുകണ്ടു കുപിതയായി നെററിചുളിക്കുന്ന

പാൎവ്വതിയെപ്പററി ഗംഗയ്ക്കു വല്ല ക്രുസല്യമുണ്ടോ? ലവലേശമില്ല. നേരേമറിച്ചു ഫേനായമാനയായി പുളച്ചു പ്രവഹിക്കുന്ന ആ നദിയെക്കണ്ടാൽ സപത്നിയെ പരിഹസിച്ചു ചിരിക്കുന്നതുപോലെയല്ലാതെ തോന്നുകയില്ല. ഭൎത്തൃവശീകരണത്തിൽ പരസ്പരസ്പൎദ്ധിനികളായ വനിതകളുടെ ആഢ്യംഭവിഷ്ണുത ഇവിടെ എത്ര സരസമായി പ്രതിപാദിക്കപ്പെട്ടിരിക്കുന്നു! ഇങ്ങനെ പ്രകൃതിസൌന്ദൎയ്യത്തിൽ ശൃംഗാരരസം ഉപനിവിഷ്ടമാക്കിയിരിക്കുന്നതു ഒരുപക്ഷേ നിൎവ്വിന്ധ്യയുടെയും ഗംഭീരയുടെയും വൎണ്ണനയിൽ കുറെ അധികം പ്രകടമായിപ്പോയെന്നു പറയേണ്ടിയിരിക്കുന്നു. നദീതീരോദ്യാനങ്ങളിൽ പൂപറിച്ചു വിയൎത്തുനില്ക്കുന്ന സുകുമാരികളുടെ മുഖത്തിനു ഛായാദാനംകൊണ്ടു ക്ഷണപരിചിതനായും ദേവാലയനൃത്തപ്രവൃത്തിയിൽ "പാദന്യാസക്വണിതരശനകളും" ക്ലാന്തഹസ്തകളും ആയ നൎത്തകികളുടെ "മധുകരശ്രേണിദീൎഘങ്ങ"ളായ കടാക്ഷങ്ങൾക്കു പാത്രീഭൂതനായും "പരിചിതഭ്രൂലതാവിഭ്രമകളായ" ദശപുരവധൂജനങ്ങളുടെ നേത്രകൌതൂഹലവിഷയമായും അതുപോലെ ധന്യതകൾ അനുഭവിച്ചും ആകപ്പാടെ നായകനു് അസൂയ തോന്നുമാറു യാത്രചെയ്യുന്ന ദൂതൻ ഭാഗ്യസൌഭാഗ്യഭൂയിഷ്ഠമായ അളകയിൽചെന്നു വിരഹം നിമിത്തം ശിശിരമഥിതമായ താമരപ്പൊയ്കപോലെ പരിണമിച്ചിരിക്കുന്ന സൎവ്വാംഗസുന്ദരിയായ നായികയെ ആശ്വസിപ്പിക്കുവാൻ സന്ദിഷ്ടനായിരിക്കുന്നു. പ്രതിപാദ്യവിഷയത്തിനും അതു പ്രതിപാദിക്കുന്ന ഭാഷയ്ക്കും ആനുരൂപ്യം ഉണ്ടായിരിക്കേണ്ടതാ

ണെങ്കിൽ ആ ഗുണം മേഘസന്ദേശത്തിൽ ഉൽബണമായി കാണുന്നതുപോലെ മറെറാരു കൃതിയിലുമുണ്ടാകുമെന്നു തോന്നുന്നില്ല. മസൃണകോമളങ്ങളും അക്ലിഷ്ടബന്ധങ്ങളും രസസ്ഫുരണനിപുണങ്ങളുമായ കാളിദാസവാക്യങ്ങളുടെ വിലാസങ്ങൾക്കു നമസ്കരിക്കാതിരിക്കാൻ സാധിക്കയില്ല.



# കേരളവും കാളിദാസനും.

മഹാകവികളാൽ അധ്യുഷിതമാണ് കേരളദേശം. മഹാകവിതാവിഷയത്തിൽ തൽമെററ സാക്ഷാൽ കാളിദാസൻ കേരളദേശത്തെ സ്വപാദസ്പർശംകൊണ്ടു ധന്യമാക്കിയിട്ടുണ്ടോ എന്ന ജിജ്ഞാസയാൽ പ്രേരിതനായി ഇതെഴുതാമെന്നു തോന്നിയതാണ്.

അടുത്ത കാലത്തു രേവതീകാന്തഭട്ടാചാൎയ്യനാൽ പ്രണീതമായ പ്രബന്ധകല്പലതികയുടെ ദ്വിതീയ സ്തബകത്തിൽ കാളിദാസനെ അധികരിച്ചു ചെയ്യുകാണുന്ന വിചാരത്തിൽ ആ മഹാകവി എവിടെ ഏതുകാലത്തു ജീവിച്ചിരുന്നു എന്നും മററുമുള്ള വൃത്താന്തങ്ങൾ ഇപ്പോഴും ആവിഷ്കൃതമല്ലല്ലോ എന്നുവച്ചു ഗ്രന്ഥകൎത്താവു വിലപിക്കുന്നു. ആ കൂട്ടത്തിൽ ഞാനും വിലപിക്കുന്നു. മാളവമോ അവന്തിയോ വിദൎഭമോ ആണു കാളിദാസന്റെ ജന്മദേശം എന്നു പലരും വിശ്വസിക്കുന്നു. അദ്ദേഹത്തിന്റെ ജീവിതകാലത്തെപ്പററിയുള്ള വിചാരം കുറേക്കൂടി വിഷമമാകുന്നു. ക്രിസ്തുവൎഷം അറുന്നൂറിനിടയ്ക്കു് ജീവിച്ചിരുന്ന ബാണഭട്ടൻ കാളിദാസനെ സ്മരിച്ചുകാണുന്നതുകൊണ്ടു് അതിനുമുമ്പാണു കാളിദാസകാലമെന്നു നിശ്ചയംതന്നെ. അതിനു ആധാരകമായി

"യേനായോജി ന വേശ്മ
സ്ഥിരമൎത്ഥവിധൌ വിവേകിനാ ജിനവേശ്മ
സ വിജയതാം രവികീൎത്തിഃ
കവിതാശ്രിതകാളിദാസഭാരതികീൎത്തിഃ"

എന്നു പ്രസിദ്ധമായ ഒരു ശിലാലിഖിതവും കണ്ടുകിട്ടിയിട്ടുണ്ട്. പക്ഷെ ക്രിസ്തുവർഷം ൩൦൦ നു എത്ര മുമ്പു ജീവിച്ചിരുന്നു എന്നുള്ള ഭാഗം കുറേക്കൂടി ദുർഘടമാകുന്നു. ബുദ്ധചരിതകർത്താവായ അശ്വഘോഷകവിക്കു ശേഷമാണു കാളിദാസൻ ജീവിച്ചിരുന്നതെന്നു ചിലർ പറയുന്നു. അതിനു ലക്ഷ്യമായി

"വാതായനേഭ്യസ്തു വിനിസ്സൃതാനി
പരസ്പരോപാസിതകുണ്ഡലാനി
സ്ത്രീണാം വിരേജുർമ്മുഖപങ്കജാനി
സക്താനി ഹർമ്മ്യേഷ്വിവ പങ്കജാനി"

എന്നു ബുദ്ധചരിതത്തിലേയും

"താസാം മുഖൈരാസവഗന്ധഗർഭൈ-
ർവ്യാപ്താന്തരാഃ സാന്ദ്രകുതൂഹലാനാം
വിലോലനേത്രഭ്രമരൈർഗ്ഗവാക്ഷാഃ
സഹസ്രപത്രാഭരണാ ഇവാസൻ"

എന്നു രഘുവംശത്തിലേയും, അതുപോലെ

"തതഃ കുമാരഃ ഖലു ഗച്ഛതീതി
ശ്രുത്വാ സ്ത്രിയഃ പ്രേഷ്യജനാൽ പ്രവൃത്തിം
ദിദൃക്ഷയാ ഹർമ്മ്യതലാനി ജഗ്മുഃ
ജനേന മാന്യേന കൃതാഭ്യനുജ്ഞാഃ"

എന്നു ബുദ്ധചരിതത്തിലേയും

"തതസ്തദാലോകനതൽപരാണാം
സൗധേഷു ചാമീകരജാലവൽസു

ബഭ്രുവുരിത്ഥം പുരസുന്ദരീണാം
ത്യക്ത്വാന്യകാര്യാണി വിചേഷ്ടിതാനി.''

എന്ന രഘുവംശത്തിലേയും ശ്ലോകങ്ങൾ തമ്മിലുള്ള സാദൃശ്യം അവർ ചൂണ്ടിക്കാണിക്കുന്നു. മുൻ പറഞ്ഞ രേവതീകാന്തഭട്ടാചാര്യൻ ഈ സാദൃശ്യത്തെയും അശ്വഘോഷകാളിദാസന്മാരിൽ ഒരാൾ മറ്റെയാളിന്റെ ആശയത്തെ അപഹരിച്ചിട്ടുണ്ടെന്നുള്ള സംഗതിയേയും സമ്മതിക്കുന്നു. എന്നാൽ അപഹർത്താവ് അശ്വഘോഷനാണെന്നാണ് മേല്പടി ഭട്ടാചാര്യൻ പറയുന്നത്. അങ്ങനെയാണെങ്കിൽ കാളിദാസന്റെ കാലം സാധാരണ ധരിച്ചിട്ടുള്ളതിലൊക്കെ മുമ്പാണെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. കാളിദാസൻ മഹാനും രസഭാവനിബന്ധനാദികളിൽ അദ്വിതീയനും ആണെങ്കിലും അപഹരണവിഷയത്തിൽ അത്ര ക്രൂസലുണ്ടായിരുന്ന ആളായിരുന്നില്ല. വാല്മീകിരാമായണത്തിലെ വാക്യങ്ങൾ അദ്ദേഹം അധിക ഭേദഗതികൂടാതെ പ്രയോഗിച്ചുകാണുന്നുണ്ട്. അതുപോലെ കുമാരസംഭവത്തിലെ

''പ്രസന്നദിക് പാംസുവിലോപിജാതം
ശംഖധ്വനാനന്തരപുഷ്പവൃഷ്ടി
ശരീരിണാം സ്ഥാവരജംഗമാനാം
സുഖായ തജ്ജന്മദിനം ബഭൂവ''

എന്ന ശ്ലോകം ശിവപുരാണത്തിലെ

''ദിശഃ പ്രസേദുഃ പവനഃ സുഖം വവൌ
ശംഖം നിദധ്മുർഗ്ഗഗനേചരാസ്തഥാ

പപാത മൌലൗ കസുമാഞ്ജലിസ്തദാ
ബഭൂവ തജ്ജന്മദിനം സുഖപ്രദം''

എന്ന ശ്ലോകത്തിൽനിന്ന മിക്കവാറും അഭിന്നമായിരിക്കു ന്നു. പരകവിതാപഹരണം നിമിത്തം കാളിദാസനെ ദിങ്നാഗാചാൎയ്യൻ അപഹസിച്ചിരുന്നതായി മേഘ സന്ദേശവ്യാഖ്യാതാവു പറകയും ചെയ്യുന്നു. ശാന്തമായ ഈ ചൌൎയ്യരസം ഒരു ദുശ്ശീലമാണെങ്കിൽ

''ഏകോഹി ദോഷോ ഗുണസന്നിപാതേ
നിമജ്ജതിന്ദോഃ കിരണേഷ്ഠിവാങ്കഃ''

എന്നുവച്ചു ക്ഷമിക്കയും ''മലിനമപി ഹിമാംശോർല്ലക്ഷ്മ ലക്ഷ്മീം തനോതി'' എന്നുവച്ചു ഒരു ഭൂഷണമായിക്കരു തുകയും ചെയ്യുന്നതിന് കാളിദാസൻതന്നെ ന്യായങ്ങൾ വിധിച്ചിട്ടുള്ളതും പ്രസ്താവയോഗ്യമാകുന്നു. എങ്കിലും കാളിദാസനെ അനുകരിച്ചു നമ്മുടെ കവികളും മഹാക വികളും പരപ്രബന്ധങ്ങളെ ആക്രമിക്കയും അന്യകവി തകളുടെ കവാച്ചൎയ്യം കച്ചകെട്ടുകയും ചെയ്യുന്നതായാൽ അതു മഹാ സാഹസമായിരിക്കുമെന്നു പറയേണ്ടിയി രിക്കുന്നു.

മുൻപറഞ്ഞതിൻെറ സംക്ഷേപം കാളിദാസജീവ ചരിത്രവൃത്താന്തങ്ങൾ ദുർല്ലഭങ്ങൾ എന്നാകുന്നു. അതു കൊണ്ടു നിൎവ്വിശങ്കമായി എന്തും തട്ടിമൂളിക്കുന്നവൎക്കു ന ല്ല സൌകൎയ്യവും അപ്രമാണജല്പനത്തിൽ വൈമുഖ്യമു ള്ളവൎക്കു വളരെ വൈഷമ്യവും നേരിടുന്നു. ഈ ദുർഘ ടത്തിൽ കാളിദാസനെ കേരളത്തിൽ കൊണ്ടുവരുന്ന കാ ൎയ്യത്തിൽ കുറെ പരുങ്ങാതെ തരമില്ല. അപ്രമാണഭീരു

ക്കളുടെയും പ്രമാണനിർവിശങ്കന്മാരുടെയും മദ്ധ്യേ ഒരു മാതിരി ത്രിശങ്കുമാർഗ്ഗമാശ്രയിച്ചു വേണ്ടിയിരിക്കുന്നു നമ്മുടെ വിചാരത്തിൻെറ ക്രമം. ഒന്നാമതായി സംഭാവ്യതാസംഭാവ്യതകൾ എങ്ങനെയിരിക്കുന്നു എന്നു നോക്കാം.

മഹാകവികൾക്കു ദിഗ്ദേശകാലവിജ്ഞാനം അവശ്യം ഉണ്ടായിരിക്കേണ്ടതാണെന്നു കാവ്യമീമാംസകന്മാർ പറയുന്നു. ഇദാനീന്തനകാലത്തു് മഹാകവി രവീന്ദ്രനാഥടാഗോർ പ്രദർശിപ്പിച്ചിട്ടുള്ള ദേശാടനൌൽസുക്യം നോക്കുക. ശ്രീമാൻ വള്ളത്തോൾ നാരായണമേനോൻ അവർകൾ അടുത്തകാലത്തു ചെയ്ത ദേശസഞ്ചാരവും ഇതിനുദാഹരണമാണ്. പൂർവകാലസാഹിത്യകാരന്മാരിൽ പലരും ദേശാടനപ്രിയന്മാരായിരുന്നു. ഹർഷചരിതപ്രാരംഭത്തിൽ നിന്നു് ബാണഭട്ടൻ പല ദേശങ്ങളിൽ ചുററിത്തിരിഞ്ഞിരുന്നതായി തെളിയുന്നു. വിവിധ വിദ്യാസമ്പന്നന്മാരുടെ കൂട്ടുകെട്ടോടുകൂടി ബാണഭട്ടൻ ചെയ്തിരുന്ന സഞ്ചാരങ്ങൾ അദ്ദേഹം മേല്പടി ഗ്രന്ഥത്തിൽ സകൌതുകം വർണ്ണിച്ചുകാണുന്നു. അദ്ദേഹത്തോടുകൂടി സഞ്ചരിച്ചിരുന്നവരുടെ കൂട്ടത്തിൽ "കേരളകൻ" എന്നൊരുവനുണ്ടായിരുന്നതായി പറയുന്ന ഭാഗം നോട്ടുചെയ്യത്തക്കതാകുന്നു. സഞ്ചാരമെല്ലാം കഴിഞ്ഞു തിരിയെ ഭവനത്തിൽ എത്തിയശേഷമാണ്, ഹർഷവർദ്ധനൻെറ രാജധാനിയിലേക്കു ക്ഷണിക്കപ്പെട്ടതനുസരിച്ച് വശ്യവാക്കും ചിലപ്പോൾ അനാവശ്യവാക്കും ആയ, ആ മഹാ സാഹിത്യകാരൻ പുറപ്പെട്ടതു്. ആ യാത്രാവിവരണവും വർണ്ണനാവർണ്ണവകർണ്ണധാരനായ ബാണഭട്ടൻ പൊടിപൊടിച്ചു

കാണുന്നു. അങ്ങനെ ബാണഭട്ടന്റെ കാൎയ്യം. ബാലരാമായണാദി നാടകങ്ങളുടെയും കാവ്യമീമാംസയുടെയും കൎത്താവായ പ്രസിദ്ധ കവി രാജശേഖരനും വളരെ ഭൂപ്രദക്ഷിണം കഴിച്ചിട്ടുള്ളതായി തോന്നുന്നു. ബാലരാമായണത്തിൽ രാമസേതു മുതൽ അയോദ്ധ്യവരെയുള്ള മാൎഗ്ഗവൎണ്ണനയ്ക്കു പുറമെ, കാവ്യമീമാംസ പതിനേഴാം അദ്ധ്യായത്തിന്റെ അവസാനഭാഗത്തു ഭുവനകോശം എന്നൊരു ഗ്രന്ഥം അദ്ദേഹം രചിച്ചിട്ടുള്ളതായി പറഞ്ഞുകാണുന്നു. കാവ്യമീമാംസ അടുത്ത കാലത്തു ബറോഡാ സംസ്കൃതഗ്രന്ഥാവലിയിൽ പ്രഥമപുസ്തകമായി പ്രസിദ്ധീകരിച്ചിട്ടുള്ളതാണ്. അതിന്റെ പതിനേഴാം അദ്ധ്യായംതന്നെ ദേശഭാഗവിവരണമാണ്. പ്രസ്തുതമായ പതിനേഴാമദ്ധ്യായത്തിൽ മാഹിഷ്മതീനഗരിക്കു തെക്കുള്ള ഭൂവിഭാഗത്തിനു ദക്ഷിണാപഥമെന്നു രാജശേഖരൻ പേർ പറയുന്നു. ദക്ഷിണാപഥത്തിൽ മഹാരാഷ്ട്രം, മാഹിഷകം, അശ്മകം, വിദൎഭം, കുന്തളം, ക്രഥകൈശികം, ശൂൎപ്പാരകം, കാഞ്ചി, കേരളം, കാവേരം, മുരളം, വാനവാസകം, സിംഹളം, ചോളം, ദണ്ഡകം, പാണ്ഡ്യം, പല്ലവം, ഗാംഗം, നാസിക്യം, കോങ്കണം, കോല്ലഗിരി, വല്ലരം ഇത്യാദി രാജ്യങ്ങളും, വിന്ധ്യമഹേന്ദ്ര, മലയ, മേകല, പാല, മഞ്ജര, സഹ്യ, ശ്രീപൎവ്വത പ്രഭൃതി പൎവ്വതങ്ങളും, നൎമ്മദാ, താപീ, പയോഷ്ണി, ഗോദാവരി, കാവേരി, ഭൈമരഥി, വേണാ, കൃഷ്ണവേണ, വഞ്ജുരാ, തുംഗഭദ്രാ, താമ്രപൎണ്ണി, ഉൽപലാവതി, രാവണഗംഗ, മുതലായ നദികളും ഉള്ളതായി വൎണ്ണിക്കപ്പെട്ടി

ിക്കുന്നു. രാജശേഖരൻെറ ജീവിതകാലം ക്രിസ്തു 900-ാം വർഷമിടയ്ക്കായിരുന്നു. ഇതുപോലെ കിഴക്കും വടക്കും പടിഞ്ഞാറും മദ്ധ്യഭാഗത്തുമുള്ള ദേശങ്ങളെയും രാജശേഖരൻ വർണ്ണിച്ചുകാണുന്നു. ആകപ്പാടെ നോക്കുമ്പോൾ അദ്ദേഹവും ദേശാടനം ചെയ്തിരുന്നതായി വിചാരിക്കാവുന്നതാകുന്നു.

രാജശേഖരൻെറയും ബാണഭട്ടൻെറയും ചരിത്രത്തിൽനിന്ന് അനുമാനിക്കാവുന്നതുപോലെ കാളിദാസനും ദേശസഞ്ചാരം ചെയ്തിരുന്നു എന്ന് വിചാരിക്കുന്നതിൽ വലിയ അസംഭാവ്യത ഒന്നുമില്ല. കാളിദാസനു അനേകദേശപരിചയമുണ്ടായിരുന്നു എന്നുള്ളതിനു തർക്കമില്ല. മേഘസന്ദേശത്തിൽ രാമഗിരിമുതൽ വടക്കോട്ടു അളകാപുരിവരെയുള്ള ഭൂസ്ഥിതി വർണ്ണിക്കപ്പെട്ടിരിക്കുന്നു. മേഘസന്ദേശത്തെപ്പററി എഴുതിയിരുന്ന ലേഖനത്തിൽ ആ സംഗതി അസ്മദീയചർച്ചയ്ക്കു വിഷയീഭവിച്ചിട്ടുള്ളതാകയാൽ ഇവിടെ പ്രപഞ്ചനക്ലേശത്തിനു പാത്രമല്ല. അതിനു പുറമെ രഘുവംശത്തിൽ രഘുവിൻെറ ദിഗ്‌വിജയയാത്രാവർണ്ണനയിലും അസാമാന്യമായ ദേശപരിചയം പ്രകാശിച്ചുകാണുന്നു. പക്ഷെ അതു സമുദ്രഗുപ്തനെന്ന മഗധരാജാവിൻെറ ദിഗ്‌വിജയയാത്രാവിവരങ്ങൾ ശിലാസ്തംഭങ്ങളിൽ ലേഖനം ചെയ്തിട്ടുള്ളതിൽ നിന്നു ഗ്രഹിച്ചു കാളിദാസൻ വർണ്ണിച്ചിരിക്കാമെന്നു വിൻസൻറ് സ്മിത്ത് തൻെറ ചരിത്രത്തിൽ പറഞ്ഞിട്ടുള്ളതായിട്ടോർക്കുന്നു. രാക്ഷസവേഗങ്ങളായ തീവണ്ടികളും യമകിങ്കരവാഹനങ്ങളായ മോട്ടാർ

വാഹനങ്ങളും സമൃദ്ധങ്ങളുമായ ഇക്കാലത്തു ജീവിച്ചിരിക്കുന്ന മേല്പടി ധ്വരയെപ്പോലെയുള്ളവർക്ക ഭാരതീയരുടെ പാദസാമഗ്രിക്ക ദൂരമെത്രമാത്രമഗണ്യമാണെന്നറിയാമോ എന്നു നിശ്ചയമില്ല. ഹിമാലയം മുതൽ രാമേശ്വരം വരെ ഭാണ്ഡഭാരാദികളും വഹിച്ചു പിപീലികകളെപ്പോലെ ഒരേ പിടിത്തത്തിൽ പ്രസപ്പിച്ചു കാലുകളുടെ അഹമഹമികയെ പരീക്ഷിക്കുന്ന തീൎത്ഥാടനക്കാരെ കണ്ടിട്ടുള്ളവർക്ക ബ്രഹ്മാണ്ഡഭിത്തിവരെ ഒരുവൻ നടന്നു ചെന്നു എന്നു കേട്ടാലും അവിശ്വാസമുണ്ടാകയില്ല. കാളിദാസൻെറ കാലുകൾക്ക വല്ല വൈകല്യമോ ദൌർബ്ബല്യമോ ഉണ്ടായിരുന്നതായി അറിയുന്നില്ല. നേരേമറിച്ചു ശാകുന്തളത്തിൽ കഞ്ചുകി സ്വസ്ഥിതിയെ വൎണ്ണിക്കുന്ന

"നാലുകെട്ടിലധികാരമുദ്രയായ്
കോലുകിട്ടിയതെനിക്ക സാമ്പ്രതം
കാലുതട്ടി മറിയാതിരിക്കുവാൻ
കാലമൊട്ടുകഴിയെഷ്ഫലിച്ചിതേ"

എന്ന ശ്ലോകത്തിലെ ഭാവധ്വനികൊണ്ടു് അദ്ദേഹത്തിൻെറ ജംഘകൾ ദൂരലംഘനപടുക്കളായിരുന്നെന്നു വേണമെങ്കിൽ വിചാരിക്കാവുന്നതാകുന്നു. ആകട്ടെ; രഘുവംശത്തിലെ വൎണ്ണനകൾ കാളിദാസൻെറ ദേശവിജ്ഞാനം സ്വപരിചയസിദ്ധമെന്ന ഊഹത്തേയോ പരപരിചയപ്രതിഫലിതമെന്ന ഊഹത്തേയോ അനുകൂലിക്കുന്നതെന്നു നോക്കേണ്ടിയിരിക്കുന്നു. പരീക്ഷയ്ക്കു കഷണശാണങ്ങളായി സ്വീകരിക്കേണ്ട ഘട്ടങ്ങൾ കേരളത്തേയും അയൽദേശങ്ങളേയും പററിയുള്ള വൎണ്ണനകൾ

തന്നെ ആകുന്നതിന്നേ തരമുള്ളു. എന്തുകൊണ്ടെന്നാൽ പരീക്ഷകനുതന്നെ നിശ്ചയമില്ലാത്ത ദേശവർണ്ണന യാഥാർത്ഥ്യത്തിൽ നിന്നു ഭിന്നമോ അല്ലയോ എന്നു നിർണ്ണയിക്കുന്നതിനുള്ള യത്നം ജലതാഡനംപോലെ വ്യർത്ഥമായ്‌വരികയേ ഉള്ളല്ലൊ.

അംഗദേശത്തെ ജയിച്ചു കലിംഗരാജ്യത്തിലേയ്ക്കു രഘു കടന്ന കഥ തുടങ്ങി നോക്കാം. മഹേന്ദ്രഗിരിയിൽ പാളയമടിച്ചു കിടന്നിരുന്ന രഘുസൈനികന്മാർ "നാളികേരാസവം" കുടിച്ചതായി കവി വർണ്ണിച്ചു കാണുന്നു. തെങ്ങുചെത്തുതുടങ്ങിയതെന്നാണെന്നു വല്ലവരും ഖണ്ഡിതമായി നിർണ്ണയിച്ചാൽ കാളിദാസകാലം ഗണിക്കുന്നതിനതു പ്രകാശപ്രദമായിരിക്കുമായിരുന്നു. അവിടുന്നു കലിംഗരാജാവിനെയും ജയിച്ചുകൊണ്ടു കടലോരത്തുകൂടി രഘു തെക്കോട്ടു പുറപ്പെട്ടു. കടലോരമോ "ഫലവൽപൂഗമാലി" യായിരുന്നു; അതായതു കായ്ച്ചിരുന്ന കവുങ്ങുകളുടെ നിര നെടുനീളെ ഉണ്ടായിരുന്നു. അനന്തരം രഘു കാവേരിയെ കടന്നു. പിന്നീടു മലയപർവ്വതത്തിന്റെ താഴ്‌വരകളിൽ അദ്ദേഹം സേനാനിവേശം ചെയ്യുന്നു. കാട്ടുപിടിച്ചതുപോലെ അവിടെ നല്ലമുളകുകൊടി പിടിച്ചിരുന്നു. എന്നു മാത്രമല്ല ഏലവും സമൃദ്ധിയായി വളർന്നിരുന്നു. ചന്ദനവൃക്ഷങ്ങളുടെ കഥയോ പറയേണ്ടതില്ല. പടവെട്ടാൻ പുറപ്പെട്ടുവന്ന പാണ്ഡ്യരാജാവു് പരാജിതനായി എന്നു മാത്രമല്ല ജേതാവിനെ പ്രീതിപ്പെടുത്തുവാൻ താമ്രപർണ്ണി മഹാർണ്ണവവുമായി സംഗമിക്കുന്നിടത്തുനിന്നു സഞ്ചയിച്ചു വച്ചിരുന്ന

മൌക്തികങ്ങൾ കപ്പമായി കൊടുക്കുകയും ചെയ്തു. താമ്രപൎണ്ണിനദീമുഖത്തു മുത്തുവിളയുന്നതും അവിടെനിന്നു മുത്തെടുക്കുന്നതും യഥാൎത്ഥവും പ്രസിദ്ധവും ആണ്. ഇതു ഒരു പക്ഷേ കവിയുടെ സാക്ഷാൽ പരിചയത്തിനു തെളിവായി സ്വീകരിക്കത്തക്കതും ആകുന്നു. അനന്തരം ദക്ഷിണദിക്കിന്റെ വക്ഷസ്തടവിശേഷങ്ങൾപോലെ വൎത്തിക്കുന്ന മലയം, ദർദ്ദുരം, എന്ന പൎവ്വതദ്വയത്തെയും നിതംബബിംബംപോലെ ശോഭിക്കുന്ന സഹ്യപൎവ്വതത്തെയും അതിലംഘിച്ചു പശ്ചിമസമുദ്രതീരദേശങ്ങളെ ജയിക്കുവാൻ രഘു പുറപ്പെട്ടു. പരശുരാമാസ്ത്രംകൊണ്ടു സഹ്യപൎവ്വതപാദത്തിൽനിന്നു പിൻവാങ്ങിനിന്നിരുന്ന സമുദ്രം വീണ്ടും സഹ്യപാദങ്ങളെ പ്രാപിച്ചുവോ എന്നു തോന്നുമാറു കേരളദേശത്തു രഘുവിന്റെ പട പരന്നു. തിരുവിതാംകൂർ, കൊച്ചി ഈ രാജ്യങ്ങളിൽ സമുദ്രത്തിനും പൎവ്വതപംക്തിയ്ക്കുംമദ്ധ്യേ താഴ്ച്ചയായി നെടുനീളെ കിടക്കുന്ന ഭൂപ്രകൃതി ഈ കവി പ്രത്യക്ഷമായി ദൎശിച്ചിട്ടുണ്ടെന്നല്ലാതെ ഈ വൎണ്ണന വായിക്കുന്നവൎക്കു തോന്നുകയില്ല. അഥവാ ഈ ഭൂപ്രദേശം കാണാതെ കാളിദാസൻ ഇങ്ങിനെ വൎണ്ണിച്ചതാണെങ്കിൽ, മഹാകവിവാക്യവൈഭവത്തിനു ഞാനിവിടെ നമസ്കരിച്ചുകൊള്ളട്ടെ. ഇവിടെ ഒരു സംഗതികൂടി ഗണ്യമാണ്. അതായതു പരശുരാമകഥ. കേരളം പരശുരാമനിൎമ്മിതമാണെന്നുള്ള കഥ കാളിദാസൻ നിശ്ചയമായി ഗ്രഹിച്ചിരുന്നു. മഹാഭാരതത്തിൽ ഈ കഥ ഇല്ലെന്നാണു പരിശോധിക്കുവാൻ കഴിഞ്ഞിടത്തോളംകൊണ്ടു എന്റെ വിശ്വാസം. സ്കാന്ദപുരാണമാണ് ഈ പരശുരാമകഥയെ പ്രധാനമായി പ്രതി

പാദിക്കുന്നതു്. കേരളബ്രാഹ്മണർ അതു വിശ്വസിച്ചു കേരളമാഹാത്മ്യാദിഗ്രന്ഥങ്ങൾ രചിക്കയും ചെയ്തിട്ടുണ്ടു്. കാളിദാസന്റെ അറിവു കേരളത്തിൽനിന്നു കിട്ടിയതോ പുരാണലബ്ധമോ എന്നു നിൎണ്ണയിക്കുവാൻ മാൎഗ്ഗം കാണുന്നില്ല. പിന്നീടു് നാം കാണുന്നതു്

"ഭയോൽസൃഷ്ടവിഭൂഷാണാം
തേന കേരളയോഷിതാം
അളകേഷു ചമൂരേണു
ശ്ചൂൎണ്ണപ്രതിനിധീകൃതാഃ"

എന്ന ശ്ലോകമാണു്. ഇതിനു മല്ലിനാഥൻ ചെയ്തിട്ടുള്ള വ്യാഖ്യാനത്തെപ്പററി മുൻപു വിനോദമായി ചിലതെല്ലാം ഞാൻ പറഞ്ഞിട്ടുള്ളതോർക്കുന്നു. ഇവിടെ കാൎയ്യമായിത്തന്നെ സ്വല്പം പറയേണ്ടിയിരിക്കുന്നു. "ഏതേന യോഷിതാം പലായനം ചമൂനാം തദനുധാവനം ച ധ്വന്യതേ" അതായതു് ഇതുകൊണ്ടു സ്ത്രീകൾ ഓടിയതും സൈനികന്മാർ അവരെ പിൻതുടൎന്നതും ധ്വനിക്കപ്പെടുന്നു എന്നു വ്യാഖ്യാതാവു പറയുന്നു. അതു പന്തിയായില്ലെന്നു ഞാൻ പറയുന്നു. മുമ്പേ സ്ത്രീകൾ ഓടിയിരുന്നെങ്കിൽ പുറകേ ചെല്ലുന്ന സേനയുടെ ഗതികൊണ്ടുള്ള പൊടി, ടി സ്ത്രീകളുടെ കുറുനിരകളിൽ വീഴുന്നതെങ്ങിനെ എന്നു മനസ്സിലാകുന്നില്ല. മോട്ടാർ ആണെങ്കിൽ തന്നെയും ധൂളിമണ്ഡലം അതിന്റെ പിൻപിലല്ലാതെ ഉണ്ടാകാറില്ല. അതുകൊണ്ടു കേരളസ്ത്രീകൾ ഓടിപ്പോയി എന്നുള്ള വ്യാഖ്യാനം അനുപപന്നമാകുന്നു. ഇരിക്കട്ടെ, സാരമായി ഇവിടെ ഗ്രഹിക്കേണ്ട ഒരു സംഗതി

കേരളത്തിൽ ഗണ്യത സ്ത്രീകൾക്കാണെന്നു കാളിദാസൻ ധരിച്ചിട്ടുള്ളതാകുന്നു. അംഗകലിംഗപാണ്ഡ്യന്മാരുടെ വർണ്ണനകളിൽ എങ്ങും സ്ത്രീകളുടെ കഥ സ്പർശിക്കുന്നില്ല. കേരളത്തിലേക്കു കടക്കുമ്പോൾതന്നെ കേരളയോഷിത്തുകളെ പുരസ്കരിച്ചാണു കവി വർണ്ണിക്കുവാൻ തുടങ്ങുന്നതു്. ഇതു് അത്ഭുതകരമായ ദേശവിജ്ഞാനത്തെ വ്യഞ്ജിപ്പിക്കുന്നു. പിന്നത്തെ ശ്ലോകത്തിൽ മുരളയിൽ നിന്നുള്ള കാററിനാൽ തൂക്കപ്പെട്ട കൈതപ്പൂമ്പൊടികൊണ്ടു രഘുവിൻെറ ഭടന്മാരുടെ കഞ്ചുകങ്ങൾക്കു യത്നമില്ലാതെ വാസനയുണ്ടായി എന്നു പറയുന്നു. ''മുരള'' എന്നതു കേരളത്തിൽ ഒരു നദിയാണെന്നു മല്ലിനാഥൻ വ്യാഖ്യാനിക്കുന്നു. പാഠാന്തരത്തിൽ ''മുരളി'' എന്നും പേരു കാണുന്നുണ്ടത്രെ. രണ്ടായാലും ഇതു് ഏതു നദിയോ ?

''ഗോദാവരീ, ഭീമരഥീ, കൃഷ്ണവേണ്യാദികാസ്തഥാ
സഹ്യപാദോത്ഭവാ നദ്യഃ സ്മൃതാഃ പാപഭയാപഹാഃ
കൃതമാലാതാമ്രപർണ്ണീപ്രമുഖാ മലയോത്ഭവാഃ ''

എന്നു ദാക്ഷിണാത്യനദീവർണ്ണനയിൽ വിഷ്ണുപുരാണം പറയുന്ന കൂട്ടത്തിൽ മുരള ഇല്ല. കാളിദാസൻെറ സമകാലികനെന്നു ഐതിഹ്യമുള്ള വരാഹമിഹിരൻെറ ബൃഹൽസംഹിതയിൽ കുന്തളകേരളാദി ദേശങ്ങളേയും ഗോദാവരീകൃഷ്ണാപ്രഭൃതിനദികളേയുംപററി പരാമർശങ്ങൾ ഉണ്ടു്. മലയ ദർദ്ദുരാദി പർവ്വതങ്ങളും ''കാഞ്ചീമരീചിപട്ടണം, ചേര്യാര്യകസിംഹളാ ഋഷഭാഃ'' എന്നു കാണുന്നതിൽ നിന്നു കൊടുങ്ങല്ലൂർ എന്നു ചിലർ പറയാറുള്ള മരീചിപട്ടണവും പരാമർശിക്കപ്പെട്ടിട്ടുണ്ടു്. മുരളയെപ്പററി

ഒന്നുമില്ല. രാജശേഖരൻെറ കാവ്യമീമാംസയുടെ സംക്ഷേപം മുൻപു കൊടുത്തിട്ടുള്ളതിലും പ്രസ്തുത നദി സ്മരിക്കപ്പെടുന്നില്ല. പ്രസ്തുതമുരളാനദിയുടെ തീരങ്ങൾ പൂക്കൈതകൊണ്ടു പ്രശോഭിതമാണെന്നു കവി സവിശേഷം നിർദ്ദേശിച്ചിരിക്കുന്നു. തിരുവിതാംകൂറിൽ പമ്പാനദിക്കു അമ്പലപ്പുഴക്ഷേത്രത്തിനു കിഴക്കുവശേ പൂക്കൈതയാറെന്നു പേരുപറയുന്നു. പമ്പയായിരിക്കുമോ മുരള? മുരളയൊരു നദിയല്ലെന്നു വരുമോ? കൈതപ്പുഴക്കായലാണു മുരള എന്നു ചിലർക്കഭിപ്രായമുള്ളതായിട്ടറിയുന്നു. മരീചിപട്ടണം വരാഹമിഹിരനു പരിചിതമായിരുന്നു എന്നു കണ്ടുവല്ലൊ. അവിടെയായിരുന്നു പെരുമാക്കന്മാരുടെ അധിവാസദേശം. അവരായിരുന്നു പ്രാചീന ചേരരാജാക്കന്മാർ. അവരെ എതിർക്കുന്നതിനായിരുന്നിരിക്കണമല്ലോ രഘുവിൻെറ ഉത്സാഹം. അങ്ങനെ നോക്കുമ്പോൾ കൊടുങ്ങല്ലൂരിനു സമീപമുള്ള കായലോ നദിയോ തന്നെയായിരിക്കണം മുരള എന്നു അനുമാനിക്കാവുന്നതാണ്. അഥവാ മുരളീ എന്ന പാഠമാണു സാധീയസ്സെങ്കിൽ അതു പുരളീ എന്നതിൻെറ പ്രഥമാക്ഷരഭ്രമത്തിനാൽ നിഷ്പദിച്ചേയ്ക്കാവുന്നതാണ്. പുരളീ എന്നതു വടക്കൻകോട്ടയത്തിൻെറ നാമധേയമാണ്. അങ്ങനെ നോക്കുമ്പോൾ കാളിദാസൻെറ മുരളി വടക്കൻകോട്ടയത്തിനുസമീപം വല്ല നദിയേയോ ജലാശയത്തേയോ ലക്ഷീകരിക്കുന്നതായിരിക്കുമോ? ഇങ്ങനെ പലവഴിയിൽ ബുദ്ധി ബംഭ്രമ്യമാണമായിരിക്കുന്നതല്ലാതെ അധ്യവസായസിദ്ധിയിൽ വിശ്രമിക്കുന്നില്ല. "മുരള" കാളിദാസനു നേരിട്ടു പരിചയമുള്ള ഏതോ നദിയോ കായലോ ആണെന്ന് എനിക്കു

തോന്നുന്നു. മററു സംസ്കൃതകൃതികളിൽ അതിന്റെ പേർ അലഭ്യമാണെങ്കിൽ എന്റെ അഭിപ്രായം സ്വപ്രതിഷ്ഠമാണെന്നും വിചാരിക്കുന്നു. അഥവാ വല്ല കോണിലും മുരളയുടെ പേർ ലഭ്യമാണെങ്കിൽതന്നെയും സാക്ഷാൽ ദർശിച്ചതുപോലെ മുരളയെ കേതകിയോടു സംഘടിപ്പിച്ചു വർണ്ണിച്ചിരിക്കുന്നതു കേരളത്തിലെ പല നദികൾക്കും കായലുകൾക്കും യഥാൎത്ഥമായി യോജിച്ചിരിക്കുന്നതുകൊണ്ടു കാളിദാസൻ കേരളത്തിൽ വന്നിട്ടുള്ളതായിട്ടെനിക്കു തോന്നുന്നു. അനന്തരശ്ലോകത്തിൽ "രാജതാളീവനധ്വനി"യെ പററിയുള്ള പരാമൎശവും ഈ ഊഹത്തിനു യോജിച്ചിരിക്കുന്നു.

കാളിദാസൻ അവന്തിദേശത്തോ അതിനുള്ള സമീപപ്രദേശങ്ങളിലോ ജീവിച്ചിരുന്നു എന്നുള്ളതു നിൎവിവാദമാകുന്നു. അവന്തിദേശത്തുനിന്നു ക്ഷത്രിയരെക്കൊണ്ടു വന്നു കേരളത്തിൽ പെരുമാക്കന്മാരാക്കിയിട്ടുണ്ടെന്നു കാണുന്നു.

"കാശ്മീരാവന്തിചോളേഭ്യ
ആനീയ ക്ഷത്രിയം ദ്വിജാഃ"

എന്നു കേരളക്ഷിതിരത്നമാലയിൽ പറഞ്ഞിട്ടുള്ളതുനോക്കുക. അതു് ഒരു അൎവാചീനകൃതിയാണെന്നു ശ്രീമാൻ പി. രാമൻതമ്പി അവർകൾ ജന്മികുടിയാൻ റിപ്പോർട്ടിൽ പറഞ്ഞിട്ടുള്ളതു ഞാൻ വിസ്മരിക്കുന്നില്ല. എങ്കിലും, കാശ്മീരം, അവന്തി, ചോളം ഈ രാജ്യങ്ങളിൽ നിന്നു പെരുമാക്കന്മാർ ആനയിക്കപ്പെട്ടിട്ടുണ്ടെന്നുള്ള പ്രസ്താവന പ്രചാരത്തിലിരുന്ന ഏതോ ഐതിഹ്യത്തിന്റെ

പ്രതിധ്വനിപോലെ തോന്നുന്നു. അവന്തിദേശീയന്മാരായപെരുമാക്കന്മാർ നമുക്കുണ്ടായിരുന്നെങ്കിൽ കാളിദാസൻ കേരളത്തിൽ വന്നിട്ടുണ്ടെന്നുള്ള ഊഹത്തിന് അതും ഒരു ഉപോൽബലകമാകുന്നു.

ഇതി ശ്രീകാളിദാസോക്തി
ശുക്തിസംസക്തമൌക്തികൈഃ
കൢപ്തോയം യുക്തിസൂത്രേണ
പ്രബന്ധോസ്തു സതാംമുദേ.




*Printed at the A. R. V. Press, Fort, Trivandrum.*

# ശുദ്ധിപത്രം.

| പുറം. | വരി. | അശുദ്ധം. | ശുദ്ധം. |
|---|---|---|---|
| 6 | 23 | ഘടകത്തി | ഘട്ടത്തി |
| 10 | 24 | യുദ്ധകാലാ | യുദ്ധകലാ |
| 16 | 12 | പശുഭക്ഷീയ | പശുഭക്ഷിത |
| 18 | 13 | വൈദർഭി | വൈദർഭ് |
| ടി | 21 | നമക്ഷതിഃ | നഖക്ഷതിഃ |
| ടി | 23 | നയ | നവ |
| 19 | 16 | ശീലഭട്ടാരിക | ശീലാഭട്ടാരിക |
| 21 | 25 | പ്രഭോ | പ്രഭോഃ |
| 34 | 7 | സദയിത്രി | സമ്പാദയിത്രി |
| 37 | 15 | പരിണാമം | പരിണാമമായി |
| 40 | 10 | ബാലപ്രഭോതവും | ബാലപ്രബോധവും |
| 43 | 25 | ക്ഷിപ് | കപിപ് |
| 51 | 12 | സഹായ്യ | സാഹായ്യ |
| 63 | 19 | കാവ്യചരായ | കാവ്യച്ഛായ |
| 65 | 25 | സ്ഫടികപ്പട്ട | സ്ഫടികപട്ട |
| 80 | 14 | ഗവാക്ഷഃ | ഗവാക്ഷാഃ |